# 1857-ലെ മഹാവിപ്ലവം





ഗോപാലവ്രതൻ

# 1857-ലെ

# മഹാവിപ്ലവം

അഥവാ

## ആദ്യത്തെ ഇന്ത്യൻ സ്വാതന്ത്ര്യസമരം.



ഗ്രന്ഥകർത്താ:—

**ഗോപാലവ്രതൻ,**

"രാഷ്ട്രഭാഷാപ്രവീണൻ"

പ്രസാധകന്മാർ:—

**പ്രകാശകൌമുദി പ്രിൻ്റിങ്ങ് വർക്സ്**

കോഴിക്കോട്



1955] [വില 1 ക. 4 ണ.

# വക്തവ്യം

ഞാൻ "ഝാൻസിയിലെ വീരറാണി" എന്ന ഗ്രന്ഥം എഴുതിയ കാലത്തുതന്നെ വിരചിച്ചതാണു് "അമ്പത്തിയേഴിലെ മഹാവിപ്ലവം". പല വിഷമതകളും വിഘ്നങ്ങളും കാരണമായി ഇതുവരെയും ഈ ഗ്രന്ഥത്തിനു് സൂര്യപ്രകാശമേല്ക്കുവാൻ സാദ്ധ്യമായില്ല.

ഭാരതം സ്വതന്ത്രമായിട്ടു് എട്ടുവർഷം കഴിയാറായി. 1957ൽ ഇന്ത്യയിലൊട്ടാകെ "ഒന്നാമത്തെ ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിന്റെ"—1857ൽ നടന്ന മഹാവിപ്ലവത്തിന്റെ—ശതവാർഷികോത്സവം കൊണ്ടാടുന്നതുമായിരിക്കും. പക്ഷേ സ്വതന്ത്രഭാരതത്തിലെ സ്കൂളുകളിൽ ഉപയോഗിച്ചുവരുന്ന ചരിത്രപുസ്തകങ്ങളിൽപോലും പ്രഥമസ്വാതന്ത്ര്യസമരത്തിന്റെ യഥാർത്ഥവിവരം യഥാരീതി ഇനിയും കൊടുത്തുകാണുന്നില്ല. "1857ലെ ശിപ്പായിലഹള"യെപ്പററി ചില "കറുത്ത" രേഖകൾ മാത്രമാണു് വിദ്യാർത്ഥികളുടെ ദൃഷ്ടികൾക്കു് വിഷയമായിത്തീരുന്നതു്!! ഈ പരിതഃസ്ഥിതിയിൽ 1857ൽ ഇന്ത്യയിൽ നടന്ന മഹാവിപ്ലവത്തിന്റെ ഒരു ശരിയായ വിവരണം വെളിയിൽ വരേണ്ടതു് എത്രയും ആവശ്യമാണെന്ന വിശ്വാസം എന്നിൽ വേരുറച്ചതിനാലാണു് അതിവിസ്തൃതമല്ലാത്ത ഈ ഗ്രന്ഥം വിരചിക്കുവാൻ ഞാൻ മുതിർന്നതു്.

ശ്രീ: അശോകമേത്തയുടെ ഒരു ഇംഗ്ലീഷ് ഗ്രന്ഥത്തേയും മററു ചില ഹിന്ദിഗ്രന്ഥങ്ങളേയും അവലംബിച്ചു് എഴുതിയതാണു് ഈ വിപ്ലവചരിത്രം. 1857ൽ ഇന്ത്യയിൽ സംഭവിച്ചതു് വെറും "ശിപ്പായിലഹള"യല്ലെന്നും പ്രത്യുത സ്വാതന്ത്ര്യസിദ്ധിക്കുവേണ്ടി ജനതയും സേനയും സമ്മേളിച്ചു നടത്തിയ സായുധസമരമായിരുന്നുവെന്നും വായനക്കാർക്കു് ബോദ്ധ്യമാകുവാൻ ഈ പുസ്തകം സഹായകമാകുമെങ്കിൽ ഞാൻ കൃതാർത്ഥനാവുന്നതാണു്.

ഇന്ത്യൻസ്വാതന്ത്ര്യത്തിനുവേണ്ടി ആത്മാഹുതി ചെയ്ത വീരാത്മാക്കളുടെ പാവനസ്മരണയ്ക്കായി ഈ ഗ്രന്ഥത്തെ കൂപ്പുകൈയോടുകൂടി സമർപ്പിച്ചുകൊള്ളുന്നു!!

കാറപ്പാലം,
1—6—1955.

ഗോപാലവ്രതൻ,
"പഥികൻ".

# വിഷയവിവരം

# 1857-ലെ

# മഹാവിപ്ലവം

### അഥവാ

## ആദ്യത്തെ ഇന്ത്യൻ സ്വാതന്ത്ര്യസമരം

## 1. പ്രധാനകാരണങ്ങൾ

"ലഹള"യല്ല —വിപ്ലവംതന്നെ !!—

ആധുനികഭാരതചരിത്രത്തിൽ തങ്കലിപികളാൽ അങ്കിതമായ ചില വർഷങ്ങളുണ്ടു്. 1857, 1921, 1942, 1947 മുതലായവ സവ്വദാ കനകപ്രഭ വീശുന്ന മഹനീയവർഷങ്ങളാണു്. ചരിത്രഗഗനത്തിൽ സമുജ്ജ്വലിക്കുന്ന ഈ സുവർണ്ണനക്ഷത്രങ്ങളുടെ അക്ഷയജ്യോതിസ്സ് ഏതു തലമുറയ്ക്കും മുറയ്ക്കു് മാർഗ്ഗദർശനം ചെയ്യാൻ ശക്തമത്രെ. രാഷ്ട്രത്തിന്റെ പുരോഗമനം സുകരവും സുഖകരവുമാക്കുമാറു് പൊൽക്കതിർ വീശിക്കൊണ്ടു് ഈ കാന്തികന്ദളങ്ങൾ സവ്വോപരി സർവ്വദാ കളിയാടുന്നതായിരിക്കും. ഈ കമ്രതാരങ്ങളെയാണു് കലുഷമതികളായ ചില ആംഗലേയലേഖകന്മാർ 'ധൂമകേതു'ക്കളായി ചിത്രീകരിച്ചിരിക്കുന്നതു്!! പക്ഷെ പക്ഷപാതപങ്കിലമായ അവരുടെ വ്യാജലേഖകൾക്കൊന്നും തേജോവധം ചെയ്യാൻ സാദ്ധ്യമാവാത്ത തെളിവുകൾ ഇന്നു് വെളിയിൽവന്നിരിക്കുന്നു. അവയെ 'പരസ്യ'മാക്കുവാനുള്ള

പരമാധികാരവും സ്വതന്ത്രഭാരതത്തിന്നു് സംസിദ്ധമായിരിക്കുന്നു.

ആംഗലസാമ്രാജ്യത്തിന്റെ വൈതാളികലേഖകന്മാർ രേഖപ്പെടുത്തി:—"1857ലെ ശിപ്പായിലഹള!!" അവരുടെ അനുയായികളുടെ അഭിപ്രായത്തിൽ ആയിരത്തെണ്ണൂറ്റിഅമ്പത്തിയേഴിലെ സുപ്രസിദ്ധമായ സ്വാതന്ത്ര്യസമരം അന്ധവിശ്വാസികളും മതഭ്രാന്തന്മാരുമായ ചില ഇന്ത്യൻപട്ടാളക്കാർ നടത്തിയ "ലഹള"മാത്രമാണു്!! രത്നഗർഭയും യശോധരയുമായ ഭാരതമാതാവിന്റെ വിധ്വംസനത്തിൽ കരിവാരിത്തേച്ചു് വിദേശികളുടെമുമ്പിലേക്കു് വലിച്ചിഴക്കുവാൻ സാമ്രാജ്യകിങ്കരന്മാർ ബദ്ധകങ്കണരായി!!

പന്നിയുടേയും പശുവിന്റേയും 'കൊഴുപ്പ്'കാരണം കലികയറിയ അജ്ഞരായ 'ശിപ്പായി'കൾ അങ്ങുമിങ്ങുംനടത്തിയ 'ലഹള'യല്ല 1857-ൽ ആരംഭിച്ച സുപ്രസിദ്ധമായ സ്വാതന്ത്ര്യസമരം. അധികാര'ക്കൊഴുപ്പ്'കൊണ്ടു് അഹങ്കാരംവർദ്ധിച്ചു് അഹർന്നിശം അക്രമങ്ങളും അന്യായങ്ങളും അനുഷ്ഠിച്ചുപോന്ന ആംഗലേയരെ 'അക്കരെ'ക്കു് ആട്ടിയോടിച്ചു് അമ്മയായ തായു് നാടിനെ അടിമത്തത്തിന്റെ അഗാധഗർത്തത്തിൽ നിന്നു് ഉയർത്തുവാൻവേണ്ടി 'അമ്പത്തിയേഴിൽ' സ്വാതന്ത്ര്യോപാസകന്മാരായ സ്വദേശപ്രേമികൾ സുസംഘടിതമായ ഒരു 'മഹാവിപ്ലവ'മാണു് സമാരംഭിച്ചതു്! ഭാരതത്തിന്റെ ദുർഭാഗ്യംകാരണം ഈ മഹോദ്യമം സഫ

ലമായതു് ഏകദേശം ശതവർഷങ്ങൾ കഴിഞ്ഞശേഷം മാത്രമാണു്. എങ്കിലും 1857-ലെ ക്രാന്തി എന്നുകൊണ്ടും അവിസ്മരണീയമായ സംഭവമാണു്; അഭിമാനകരമായ സംരംഭമാണു്; ആദർശാസ്പദമായ സംഘടനയാണു്; ആവേശദായകമായ സംഘട്ടനമാണു്!!!

**ബീജാരോപണം**

ക്രിസ്ത്വബ്ദം 1757-ൽ പ്ലാസിയുദ്ധം കഴിഞ്ഞ ഉടനെ ചിലർ പ്രവചിച്ചു:—''പ്ലാസിയുദ്ധത്തിന്റെ ശതവാർഷികദിനം അവസാനിക്കുന്നതോടുകൂടി പരിപാവനമായ ഭാരതമേദിനിയിൽനിന്നു് ആംഗലവാഴ്ച അകലുന്നതായിരിക്കും!!'' പ്രവചനം കുറെയെല്ലാം ശരിയായി. ''ഇന്നു് ഞങ്ങൾ പ്ലാസിയുദ്ധത്തിനു പകരംവീട്ടും'' എന്നു് 1857-ൽ വിപ്ലവകാരികൾ പ്രഖ്യാപിച്ചു. വാസ്തവത്തിൽ അമ്പതിയേഴിൽ തഴച്ചുവളൎന്ന വിപ്ലവവൃക്ഷത്തിന്റെ ബീജാരോപണം നടന്നതു് ഒരുനൂററാണ്ടുമുമ്പു് പ്ലാസിയിലെ സമരഭൂമിയിലായിരുന്നു. ക്ലൈവിന്റെ കാലംമുതൽ ഡൽഹൗസിയുടെ വാഴ്ചവരെ കമ്പനിപ്രതിനിധികൾ ഇന്നാട്ടിൽ തുടൎന്നുപോന്ന അന്യായകൎമ്മങ്ങളാണു് വിപ്ലവത്തിനു് വഴിതെളിയിച്ചതു്. ഏകദേശം 1780-ൽ ''നാനാ ഫർനാവീസും'' (പൂനയിലെ പ്രധാനമന്ത്രി) ''ഹൈദർ അലി''യും ഏകോപിച്ചു് ആംഗലേയരെ ഇന്ത്യയിൽനിന്നു് തുരത്തുവാൻ തുനിഞ്ഞതിനു് പ്രേരകമായതു് ''ഈസ്റ്റു് ഇൻഡ്യാ കമ്പനി''ക്കാരുടെ ക്രൂര

കൃത്യങ്ങളുണ്ട്!! ; അനുദിനം പ്രാബല്യം പ്രാപിച്ചുവരുന്ന വെള്ളക്കാരുടെ അന്യായകർമ്മങ്ങൾക്കെതിരായി അങ്ങുമിങ്ങും ചില സ്വാതന്ത്ര്യപ്രേമികൾ ചില്ലറസമരങ്ങൾ നടത്തുകയുണ്ടായി. 1806-ൽ വെല്ലൂരിലെ ഇന്ത്യൻ പട്ടാളക്കാർ, ആംഗലമേലധികാരികളുടെ അന്യായപൂർണ്ണമായ ആജ്ഞകളെ അവഗണിച്ച്, മതസ്വാതന്ത്ര്യത്തിനുവേണ്ടി സമരംചെയ്കയും സ്വകർത്തവ്യമത്രെ. ഇതു് 1857-ലെ മഹാവിപ്ലവത്തിന്റെ നാന്ദിയായിരുന്നു.

**അപമാനിതനായ ഡില്ലി ചക്രവർത്തി**

"ശാഹ് ആലം" ചക്രവർത്തിയുടെ മരണകാലംവരെ ഇന്ത്യയിലെ ഇംഗ്ലീഷുകാർ തങ്ങളും ഡില്ലി ചക്രവർത്തിയുടെ "പ്രജ"കളാണെന്ന് അഭിമാനിച്ചിരുന്നു; അഥവാ അങ്ങനെ അഭിനയിച്ചിരുന്നു!! ചക്രവർത്തിയുടെ കാരുണ്യംകൊണ്ടാണല്ലോ കച്ചവടത്തിനു് വന്ന കമ്പനിക്കാർക്ക് (ഈസ്റ്റ് ഇൻഡ്യാ കമ്പനിക്കാർക്ക്) കല്ക്കത്ത, മദ്രാസ്, സൂറത്ത് എന്നിവിടങ്ങളിൽ പാണ്ടികശാലകൾ പണിചെയ്യിപ്പാൻ സ്ഥലംകിട്ടിയതു്. ഗവർണ്ണർജനറാൾപോലും ചക്രവർത്തിയുടെ രാജസഭയിൽ സന്നിഹിതനായി യഥാരീതി അഭിവന്ദിച്ച് കാഴ്ചദ്രവ്യങ്ങൾ സമർപ്പിക്കുക പതിവായിരുന്നു. ഗവർണ്ണർ ജനറാളുടെ മുദ്ര (Seal)യിൽ "ഡില്ലി ചക്രവർത്തിയുടെ പ്രത്യേകസേവകൻ" എന്ന പദങ്ങൾകൂടി ഉൾപ്പെടുത്തി

യിരുന്നു. സ്വാർത്ഥസിദ്ധിക്കുവേണ്ടി ആ അവസരസേവകന്മാർ അനുചരവേഷംകെട്ടി!!

അദൂരദർശിയായ 'ശാഹ്ആലം' (ഷാആലം) ഇംഗ്ലീഷുകാരുടെ ജാലത്തിൽ അകപ്പെട്ടു! ചക്രവർത്തിയുടെ സഹായത്താൽ 1804ൽ മഹാരാഷ്ട്രരെ ദൽഹിയിൽനിന്ന് അകററുവാൻ കമ്പനിക്കാർക്ക് കഴിഞ്ഞു. മഹാരാഷ്ട്രരുടെ ഉത്ഥാനവും ഉല്ക്കർഷവും ആംഗ്ലേയർക്ക് മുമ്പുതന്നെ അപ്രിയമായിത്തീർന്നിരുന്നു. ചക്രവർത്തിക്ക് സ്വന്തം ചെലവിന് 12 ലക്ഷം ഉറുപ്പിക അനുവദിച്ചു. തലസ്ഥാനനഗരിയുടെ സൈനികരക്ഷാഭാരം കമ്പനിക്കാർ കയ്യേററു. അങ്ങനെ അവർ സമ്രാട്ടിന്റെ 'ശുഭചിന്തക'ന്മാരായിത്തീർന്നു!!

ശുഭചിന്തകന്മാർ ശാസകന്മാരായി രൂപാന്തരപ്പെട്ടു. 'വെല്ലസ്ലി പ്രഭു' ശാഹ്ആലം ചക്രവർത്തിയെയും രാജസഭയേയും ദില്ലിയിലെ ചെങ്കോട്ടയിൽനിന്ന് 'മുംഗേർകോട്ട'യിലേക്കു് മാററുവാൻ മുതിർന്നു. ചക്രവർത്തി കുപിതനായി. ജനതക്ക് ഇംഗ്ലീഷുകാരുടെ യഥാർത്ഥരൂപം മനസ്സിലായി. അവരിൽ വെറുപ്പും വിദ്വേഷവും വളർന്നുതുടങ്ങി!!

1806ൽ ശാഹ്ആലം ചക്രവർത്തി അന്തരിച്ചു. 'അക്ബർശാഹ്' സിംഹാസനാരൂഢനായി. ആംഗലേയരുടെ സ്വേച്ഛാചാരങ്ങൾ വർദ്ധിച്ചു. 1837ൽ 'അക്ബർശാഹ്' മൃതിയടഞ്ഞു. ''ബഹാദൂർശാഹ്'' (ബഹാദൂർഷാ) ചക്രവർത്തിയായി.

ബഹാദൂർശാഹ്, കരാറിലെ നിബന്ധനയനുസരിച്ച് ചെലവിനുള്ള സംഖ്യ വർദ്ധിപ്പിയ്ക്കണമെന്ന് ആവശ്യപ്പെട്ടു. ശക്തിശാലികളായിത്തീർന്ന ഇംഗ്ലീഷുകാർ അതിന്ന് സന്നദ്ധരായില്ല. ചക്രവർത്തി തന്റെ സർവ്വാധികാരങ്ങളും യഥാവിധി കമ്പനിയ്ക്ക് വിട്ടുകൊടുത്താൽ ചെലവിനുള്ള സംഖ്യ വിപുലമാക്കാമെന്ന് ആ പഴയ 'സേവകന്മാർ' (ആംഗ്ലേയർ) പ്രഖ്യാപിച്ചു. പക്ഷെ ബഹാദൂർശാഹ് അതിന്ന് തയ്യാറായില്ല.

1889ൽ യുവരാജാവായ ''ദാരാബഖത്'' മൃതനായി. ബഹാദൂർശാഹ് ''ബേഗം ജീനത് മഹലി''ന്റെ പുത്രനായ ''ജവാംബഖ്തി''നെ യുവരാജാവാക്കുവാൻ ആശിച്ചു. ഇംഗ്ലീഷുകാർ വിരോധിച്ചു. അവർ ''ബാദശാഹ്'' (ചക്രവർത്തി) എന്ന പദവിയെത്തന്നെ നശിപ്പിയ്ക്കുവാൻ ബദ്ധകങ്കണരായിരുന്നു. അവർ ഗൂഢാലോചനയിലേർപ്പെട്ടു. ചക്രവർത്തിയുടെ മറ്റൊരു പുത്രനായ ''മിർജാഫഖ്രു''വിനെ വശത്താക്കി. അയാളെ യുവരാജാവാക്കാൻ തുനിഞ്ഞു. മിർജാഫഖ്രു ചക്രവർത്തിയായാൽ ഉടനെ ഡില്ലിയിലെ ചെങ്കോട്ട വിട്ടുപോകാമെന്ന് കരാറുചെയ്യിരുന്നു. ഡൽഹൌസിയായിരുന്നു അന്നത്തെ ഗവർണ്ണർജനറാൾ.

1854ൽ മിർജാഫഖ്രു മരണമടഞ്ഞു. എല്ലാവരും ''മിർജാ ജവാംബഖ്തി''നെ യുവരാജാവാക്കുന്നതിന്ന് അനുകൂലികളായിരുന്നു. പക്ഷെ കുടനീതിജ്ഞ

രായ ആംഗലേയർ "മിർജാ കോയാശ്" എന്ന രാജകുമാരനെ സ്വായത്തമാക്കി. ആയാളെ യുവരാജാവായി സ്വീകരിച്ചു; അയാളെക്കൊണ്ട് തങ്ങൾക്കനുകൂലമായ കരാറുകൾ ചെയ്യിച്ചു. മിർജാ കോയാശ് 'ബാദ്ശാഹ്' (ചക്രവർത്തി) എന്ന പദവിക്കുപകരം 'ശാഹ്ജാദാ' (രാജകുമാരൻ) എന്ന സ്ഥാനംകൊണ്ട് സംതൃപ്തനാവാനും മാസച്ചെലവിന് ഒരുലക്ഷം ഉറുപ്പികക്കു പകരം പതിനയ്യായിരം ഉറുപ്പികമാത്രം സ്വീകരിക്കുവാനും, ദൽഹിയിലെ ചെങ്കോട്ട ഒഴിഞ്ഞുകൊടുക്കുവാനും തയ്യാറായി.

ഇങ്ങനെ ഇംഗ്ലീഷുകാർ ദില്ലി ചക്രവർത്തിയുടെ അധീശത്വത്തെ തൃണവൽഗണിച്ച് സ്വച്ഛപ്രഭുത്വം സ്ഥാപിച്ചുതുടങ്ങി. ചക്രവർത്തിക്ക് തിരുമുൽക്കാഴ്ച്ചവെക്കുന്ന പതിവും മറ്റും പണ്ടേ കൈവെടിഞ്ഞിരുന്നു. മുഗൾചക്രവർത്തിയുടെ പേരിൽ നാണയം അടിപ്പിച്ചിരുന്ന സമ്പ്രദായവും അവസാനിപ്പിച്ചിരുന്നു. ഗവർണ്ണർജനറാളുടെ സീലിൽ (മുദ്രയിൽ)നിന്നു "ചക്രവർത്തിയുടെ വിശേഷസേവകൻ" എന്ന പദാവലിയും നീക്കംചെയ്തിരുന്നു.

കമ്പനിക്കാരുടെ ദുർന്നയങ്ങളും ധിക്കാരങ്ങളും ദൈനംദിനം വർദ്ധിച്ചു. അവർ ചക്രവർത്തിയെ പലവിധത്തിലും അപമാനിച്ചു. ചക്രവർത്തിയും ദില്ലിനിവാസികളും ഇംഗ്ലീഷുകാരെ വെറുത്തുതുടങ്ങി. ബ്രിട്ടീഷ്

സിംഹത്തിന്റെ കരാളദംഷ്ട്രങ്ങളിൽനിന്നു് ഭാരതഭൂമിയെ വിമോചിപ്പിക്കുവാൻ അവർ കടിബദ്ധരായി. അടുത്തകൊല്ലംതന്നെ (1857ൽ) വിപ്ലവം ആരംഭിച്ചു.

**സ്ഥാനഭ്രഷ്ടനായ അവധ നവാബ്**

അവധപ്രദേശം (Oudh) വിശാലമായ മുഗളസാമ്രാജ്യത്തിന്റെ ഒരംശമായിരുന്നു. അവധത്തിലെ (അയോദ്ധ്യാ) നവാബും ഈസ്റ്റ് ഇൻഡ്യാ കമ്പനിയുമായുള്ള ബന്ധം 1768ൽ സമാരംഭിച്ചു. ദേശരക്ഷയ്ക്കുവേണ്ടി കമ്പനിപ്പട്ടാളത്തെ അവധത്തിൽ പാർപ്പിക്കുവാൻ നവാബ് തയ്യാറായി. സൈനികച്ചെലവ് മുഴുവനും നവാബ് വഹിച്ചു. പട്ടാളവും ചെലവും വിപുലമായപ്പോൾ ചില പ്രദേശങ്ങൾ കമ്പനിക്കു് വിട്ടുകൊടുത്തു. 1806-ലെ സന്ധിയിൽ, അവധനവാബിന്റെ ഭരണവിഷയത്തിൽ തങ്ങൾ ഹസ്തക്ഷേപം ചെയ്യുന്നില്ലെന്നു് ഇംഗ്ലീഷുകാർ വ്യക്തമാക്കിയിരുന്നു. കമ്പനിക്കാർ രാജ്യരക്ഷയുടെ പേരും പറഞ്ഞ് അവധനവാബിൽനിന്നു് പലപ്പോഴും വമ്പിച്ച സംഖ്യ കരസ്ഥമാക്കുകയുണ്ടായി, സുശക്തമായ സാമ്പത്തികചൂഷണം തുടർന്നു! അവധരാജ്യശ്രീയുടെ അസ്വാതന്ത്ര്യം നുകർന്നിട്ടാണ് ആംഗലസാമ്രാജ്യശിശു ഭാരതമണിഹർമ്മ്യത്തിൽ വളർന്നുവന്നതു്!

ലക്നൌവിലെ (ലഖ്നൌ–Lucknow) ദർബാറിൽ ഇംഗ്ലീഷ് റസിഡണ്ടിന്നു് സ്ഥാനം ലഭിച്ചു. ഭരണവിഷയത്തിൽ കമ്പനിക്കാർ കൈചെലുത്തിത്തുടങ്ങി.

ക്രമേണ അവധത്തിലെ നവാബു് ആംഗലേയരുടെ കുടുക്കിൽ അകപ്പെട്ടു് നിസ്തേജസ്കനായിത്തീൎന്നു !!

1847-ൽ "നവാബു് വാജിദു് അലിശാഹു്" അവധാധിപനായി. അദ്ദേഹം ഉത്സാഹശാലിയും ഉദാരശീലനും വിവേകിയും വിദഗ്ദ്ധനുമായിരുന്നു. അധികാരം ഏറെറടുത്തു് അധികം താമസിയാതെ നാട്ടിൽ പല പരിഷ്കാരങ്ങളും നടപ്പിലാക്കി. സൈനികശക്തിയെ സംഘടിതവും സുദൃഢവുമാക്കി. അച്ചടക്കം പാലിച്ചു. പ്രതിദിനം പരിശീലനം ചെയ്യിച്ചു. നവാബ്‌തന്നെ സൈന്യാധിപവേഷത്തിൽ ചെന്നു് അതെല്ലാം നിരീക്ഷണം ചെയ്യുക പതിവായിത്തീൎന്നു.

നവാബിന്റെ ഈ ഉത്തമത്വങ്ങൾ ആംഗലേയൎക്കു് അപ്രിയമായി. അവർ അദ്ദേഹത്തെ തടഞ്ഞു. ഡൽഹൌസിപ്രഭു കുപ്രസിദ്ധമായ "അപഹരണനീതി"യുമായി രംഗപ്രവേശം ചെയ്തു. മരതകമനോഹരവും സമ്പൽസമൃദ്ധവുമായ അവധഭൂമിയിലും ആയാൾ ആസക്തനായി. 1856-ൽ ഡൽഹൌസിപ്രഭു, നവാബിന്റെ ഭരണം അഭിവൃദ്ധിപ്പെടുന്നില്ലെന്നും അദ്ദേഹം വിഷയലോലുപനും ദുരാചാരിയുമാണെന്നും മററും കുററാരോപണങ്ങൾ ചെയ്തു് അവധരാജ്യത്തെ കമ്പനിയുടെ അധീനത്തിൽപ്പെടുത്തുവാൻ ഉദ്യുക്തനായി.

"എന്റെ രാജ്യത്തെ ഞാൻ സന്തോഷപൂൎവ്വം കമ്പനിക്കു് വിട്ടുകൊടുക്കുവാൻ സമ്മതിച്ചിരിക്കുന്നു" എന്നൎത്ഥത്തിലുള്ള ഒരു കത്തിൽ നവാബിനെക്കൊണ്ടു്

ഒപ്പിടുവിക്കുവാൻ ലക്ക്നൌവിലെ റസിഡണ്ട് ചതുരുപായങ്ങളും ഉപയോഗിച്ചുനോക്കി. വീരനായ വാജിദ് അലിശാഹ് അതിനു വഴിപ്പെട്ടില്ല. അവസാനം കമ്പനിക്കാരുടെ സൈന്യം, സന്ധിനിബന്ധനകളെല്ലാം ചവുട്ടിമെതിച്ച്, ലക്ക്നൌകൊട്ടാരത്തിൽ ബലംപ്രയോഗിച്ച് പ്രവേശിച്ചു. പതിവുപോലെ യഥേഷ്ടം കൊള്ളയടിച്ചു. നവാബിനെ ബന്ധനസ്ഥനാക്കി കല്ക്കത്തയ്ക്കയച്ചു. അങ്ങനെ അവധദേശം ആസകലം കമ്പനിക്കു് അധീനമായി!!

ഒരു രാജ്യത്തെ അപഹരിക്കുന്നതിനു് മുമ്പ് അവിടത്തെ ഭരണാധികാരിയെ ഭോഗാസക്തനും അയോഗ്യനുമായി ചിത്രീകരിക്കുന്ന ഗ്രന്ഥങ്ങളും മററും എഴുതി പ്രചരണം നടത്തുന്നതിൽ ഇംഗ്ലീഷുകാർ നിപുണരാണ്. അവധനവാബ് ജിതേന്ദ്രിയനോ യതീന്ദ്രനോ ആയിരുന്നില്ല. കമ്പനിക്കാർ തന്റെ ഭരണവിഷയത്തിൽ കൈയിടുംവരെ അദ്ദേഹം സംയമി തന്നെയായിരുന്നു. പിന്നീട് സുഖലോലുപത തീണ്ടിയിട്ടില്ലെന്നില്ല. പക്ഷെ ഇംഗ്ലീഷുകാരുടെ അതിശയോക്തിയുക്തമായ കെട്ടുകഥകൾ മുഴുവനും വിശ്വാസയോഗ്യമല്ല. അവധരാജ്യത്തെ ആംഗലേയരുടെ ബലിഷ്ഠമുഷ്ടിയിൽ നിന്നു് വിമുക്തമാക്കുവാൻ ഉദ്യുക്തനായതുകൊണ്ട് നവാബ് ആപത്തുകൾക്കും ദോഷാരോപണങ്ങൾക്കും ഭാജനമായിത്തീർന്നു. വാസ്തവത്തിൽ പ്രജാവത്സലനായ അദ്ദേഹം സർവ്വപ്രിയനായിരുന്നു.

അവധത്തിലെ ഇടപ്രഭുക്കന്മാരേയും ജന്മികളേയും ശക്തിസമ്പന്നരായ കമ്പനിക്കാർ ദ്രോഹിച്ചുതുടങ്ങി. അവരുടെ കോട്ടകൾ തട്ടിനിരത്തി; ഭൂസ്വത്തു് കരസ്ഥമാക്കി, അവരിൽ ഭൂരിഭാഗത്തിനും അഗതികളായി അലയേണ്ടിവന്നു. ഇങ്ങനെ അവധനിവാസികളുടെ ഹൃദയത്തിൽ, അങ്ങോളമിങ്ങോളം, അശാന്തിയുടേയും അസംതൃപ്തിയുടേയും വിഷാദത്തിന്റെയും വിദ്വേഷത്തിന്റെയും അദമ്യമായ ചണ്ഡവാതം അത്യുഗ്രം വീശിത്തുടങ്ങി. വിപ്ലവാനലൻ ആളിക്കത്തുവാൻ അതെത്രയും അനുകൂലമായിത്തീർന്നു.

ഭാരതഭൂപടത്തിൽ (Map) അവസാനമായി ചെഞ്ചായം 'കലക്കി'ത്തേച്ചു്, ആംഗല ചക്രവർത്തിയുടെ ചെങ്കോലിനു് മാററുകൂട്ടിയ
**അപഹരണനിപുണനാ** സാമ്രാജ്യപോഷകനാണ് "ദ
**യ ഡൽഹൌസി പ്രഭു** ൽഹൌസി പ്രഭു"(Marquis of Dalhousie) എങ്ങനെയെങ്കിലും—എന്തു് അന്യായവും പ്രവർത്തിച്ചും—ഇന്ത്യയിലെ നാട്ടുരാജ്യങ്ങളെയെല്ലാം ബ്രിട്ടീഷ്സാമ്രാജ്യത്തിനോടു് കൂട്ടിച്ചേർക്കണമെന്നു് ഇംഗ്ലണ്ടിലെ സചിവോത്തമന്മാരും നേതാക്കന്മാരും 'ഗൂഢാലോചന'നടത്തുകയുണ്ടായി. ആജ്ഞാകാരിയായ ഡൽഹൌസിപ്രഭു അവശേഷിച്ച നാട്ടുരാജ്യങ്ങളേയും തട്ടിപ്പറിക്കണമെന്നു് തീരുമാനിച്ചു. അങ്ങനെ കുപ്രസിദ്ധമായ തന്റെ "അപഹരണനയ"വുമായി അദ്ദേഹം രംഗപ്രവേശം ചെയ്തു!!

"മഹാരാജാരണജിത്സിംഹ"ന്റെ കാലത്തുതന്നെ കമ്പനിക്കാർ പഞ്ചാബിനെ കരസ്ഥമാക്കണമെന്ന് കാംക്ഷിച്ചിരുന്നു. രണജിത്സിംഹന്റെ മരണശേഷം, പഞ്ചാബിൽ അരാജകത്വവും ലഹളയും വളർത്തുവാനായി ഇംഗ്ലീഷുകാർ പ്രയത്നിച്ചു പഞ്ചാബിനെ ആക്രമിക്കുവാൻ വല്ല 'കാരണ'വും അവർ ആരാഞ്ഞുതുടങ്ങി.

രണജിത്സിംഹന്റെ പുത്രനായ "ദലീപ്സിംഹ"ന്ന് പ്രായപൂർത്തിവന്നിരുന്നില്ല. തന്നിമിത്തം അദ്ദേഹത്തിന്റെ മാതാവായ "ഝിന്ദാറാണി"യാണ് പ്രതിനിധിയെന്നനിലയിൽ ഭരണം നടത്തിയിരുന്നത്. ഒടുവിൽ സിക്കുകാരും കമ്പനിക്കാരും തമ്മിൽ യുദ്ധം തുടങ്ങി. 1846-ൽ ലാഹോർ ദർബാറുമായി സന്ധിനടന്നു. റാണിയെ പെൻഷൻനൽകി, അധികാരത്തിൽനിന്ന് അകററിനിർത്തി അല്പദിവസങ്ങൾക്കശേഷം 'മുൽത്താനി'ൽ ഒരു ലഹളയുണ്ടായി. കമ്പനിക്കാർ ലഹളയിൽ റാണിക്കും പങ്കുണ്ടെന്ന് ദോഷാരോപണംചെയ്തു; 1848-ൽ മഹാറാണി ഝിന്ദാകൌറിനേയും പുത്രനായ മഹാരാജാ ദലീപ്സിംഹനേയും ബന്ധനത്തിലാക്കി ബനാറസ്സിലേക്ക് അയച്ചു. പഞ്ചാബികൾ കുപിതരായി. രണ്ടാമതും സിക്കുകാരുമായി യുദ്ധമുണ്ടായി. അവസാനം 1849-ൽ ഡൽഹൌസിപ്രഭു മഹാരാജാ ദലീപ്സിംഹന്റെ രാജ്യത്തെ അന്യാ

യപൂൎവ്വം അപഹരിച്ച് ആംഗലസാമ്രാജ്യത്തിനോട് കൂട്ടിച്ചേൎത്തു!!

1851ൽ "ഷെപ്പേർഡ്" എന്നും "ലൂയി" എന്നും പേരുള്ള ഇംഗ്ലീഷുകാരായ രണ്ടു കപ്പൽത്തലവന്മാരുടെ (Captains) പേരിൽ റങ്കൂണിലെ കോടതിയിൽ ഒരു കേസ്സ് ആരംഭിച്ചു. നരഹത്യ, കവൎച്ച മുതലായ അപരാധങ്ങൾ അവരിൽ ചുമത്തപ്പെട്ടിരുന്നു. കോടതി അവൎക്ക് ഉചിതമായ ശിക്ഷ നൽകി. ഇതു ഒരു കാരണവും പറഞ്ഞ് ഡൽഹൌസി ബൎമ്മയിലേക്ക് ഒരു വമ്പിച്ച സേനയെ അയച്ചു. ബൎമ്മക്കാർ യുദ്ധത്തിന് ഒരുങ്ങിയിരുന്നില്ല. ഇംഗ്ലീഷുകാർ വിജയികളായി. ഐരാവതീതീരത്തിലുള്ള "പെഗു" സംസ്ഥാനം കമ്പനിക്കാർ കരസ്ഥമാക്കി !!

തങ്ങളുടെ മിത്രങ്ങളായി വൎത്തിച്ചുപോന്ന നാട്ടുരാജാക്കന്മാർ സന്തതിയില്ലാതെ മൃതിയടഞ്ഞാൽ അവരുടെ രാജ്യങ്ങളെ ഇംഗ്ലീഷുകാരുടേതായി പരിഗണിക്കുകയും അവയെ ഏതെങ്കിലും വിധത്തിൽ അധീനമാക്കുകയും ചെയ്തുപോന്ന ഡൽഹൌസിയുടെ 'അപഹരണനീതി'യെ ഇംഗ്ലീഷിൽ (Doctrine of Lapse) (അറ്റാലടക്കപ്രമാണം) എന്ന് വിളിച്ചുവരുന്നു.

സത്താറ, നാഗ്പൂർ, പൂന എന്നീ പ്രദേശങ്ങൾ സുപ്രസിദ്ധങ്ങളായ മഹാരാഷ്ട്രരാജ്യങ്ങളായിരുന്നു. കമ്പനിക്കാർ പൂനയെ മുമ്പുതന്നെ അധീനപ്പെടുത്തിയിരുന്നു. അതിനെപ്പറ്റി അന്യത്ര വിവരിക്കുന്നതാണ്.

സത്താറായും, നാഗ്പൂരും ഡൽഹൌസിയുടെ ലോലുപദൃഷ്ടികൾക്കു് ലക്ഷ്യമായി. അദ്ദേഹം കുതന്ത്രങ്ങൾ ഉപയോഗിച്ചു് അവ രണ്ടിനേയും അധീനപ്പെടുത്തി. ഝാൻസിരാജ്യത്തേയും ആ സ്വാത്മാന്ധൻ കരസ്ഥമാക്കി. ഹൈദരബാദിലെ 'ബീറാർ' സംസ്ഥാനം ആർക്കാട്ടു്, തഞ്ചാവൂർ, സമ്പൽപ്പൂർ മുതലായ പ്രദേശങ്ങളും കമ്പനിരാജ്യങ്ങളായിത്തീൎന്നു. മാഞ്ചസ്റ്ററിലെ വസ്ത്രവ്യവസായം അഭിവൃദ്ധി പ്രാപിക്കുവാൻ വേണ്ടുന്നത്ര പരുത്തി വിളയുന്ന നാഗ്പൂരും, ബീറാറും മററും അപഹരിച്ചശേഷം ആ 'സ്വാഹാശീലൻ' സമ്പൽസമൃദ്ധവും സുവിസ്തൃതവുമായ അവധഭൂമിയിൽ ദൃഷ്ടി പതിപ്പിച്ചു. അവധാപഹരണവും മററും അന്യത്ര വിവരിച്ചിട്ടുണ്ടല്ലോ.

ബ്രിട്ടീഷുകാരുടെ സാമ്രാജ്യപിപാസ പരമസീമയെ സമീപിച്ചു. നരേശന്മാരും നേതാക്കന്മാരും പ്രഭുക്കന്മാരും പ്രമാണികളും മാത്രമല്ല സാധാരണജനങ്ങളും കമ്പനിക്കാരുടെ മർദ്ദനത്തിന്നു് പാത്രങ്ങളായിത്തീൎന്നു ! 'ദർബാറി'ന്റേയും (രാജസഭയുടേയും) മന്ത്രിമാരുടേയും സ്ഥാനത്തു് 'ഉപദേശകന്മാർ' കയറിക്കൂടി. ഭാരതീയ ഭടന്മാരുടെ സ്ഥാനം 'വെള്ളപ്പട്ടാളം' ഏറെറടുത്തു. വ്യാപാരം ക്ഷയിച്ചു. ദാരിദ്ര്യം പെരുകി. 'ഗംഗാതീരം' ചൂഷണത്തിന്നും 'തേംസ്തടം' പോഷണത്തിന്നും ഭാജനമായി! ഇന്ത്യ അധഃപതിച്ചു!! ഇംഗ്ലണ്ടു് അനുദിനം അഭിവൃദ്ധിപ്പെട്ടു !!!

മഹാരാഷ്ട്രത്തിലെ അന്തിമപേഷ്വ (പേശ്വ) യായ ദ്വിതീയ "ബാജീറാവു"വിന്റെ രാജ്യം കമ്പനിക്കാരുടെ കയ്യിലായി. അദ്ദേഹത്തിന്നും കുടുംബത്തിന്നും എട്ടുലക്ഷം ഉറുപ്പിക പെൻഷൻ കൊടുക്കാമെന്നു് ഇംഗ്ലീഷുകാർ വാഗ്ദത്തം ചെയ്തു. അദ്ദേഹം 'പൂന'വിട്ടു് കാൺപൂരിന്നടുത്തുള്ള 'ബിറൂ'രിൽ താമസം തുടങ്ങി. 1827ൽ ബാജീറാവു "നാനാധുന്ധുപന്ത്" എന്ന ബാലകനെ ദത്തെടുത്തു. പേശ്വ പരലോകം പൂകിയപ്പോൾ ഡൽഹൌസിപ്രഭു 'പെൻഷൻ' നിർത്തൽ ചെയ്തു. ബാജീറാവുവിന്റെ ഉത്തരാവകാശിയും ദത്തകപുത്രനുമായ 'നാനാസാഹേബ്' പെൻഷൻ നിർത്താതിരിക്കുവാൻ ആക്ഷേപിച്ചുനോക്കി. ഡൽഹൌസി നിഷ്കരുണം നിഷേധിച്ചു. "അജീമുല്ലാഖാൻ" നാനാസാഹേബിന്റെ വക്കീലായി ഇംഗ്ലണ്ടിൽപോയി പരിശ്രമം നടത്തി. എല്ലാം നിഷ്ഫലമായി. ഗുണസമ്പന്നനായ നാനാസാഹേബ് നിരാശ്രയനും നിരാശനുമായിത്തീൎന്നു. ആ യുവകേസരിയുടെ ഹൃദയത്തിൽ ഇംഗ്ലീഷുകാരോടു് വെറുപ്പും വിദ്വേഷവും വളൎന്നുവന്നു. അദ്ദേഹം ബ്രിട്ടീഷുകാരിൽനിന്നു് സ്വദേശത്തെയും തന്നെയും സ്വതന്ത്രമാക്കുവാനുള്ള സരണികൾ ആരാഞ്ഞുതുടങ്ങി.

**പെൻഷൻ നഷ്ടപ്പെട്ട നാനാസാഹേബ്**

ആംഗ്ലേയരുടെ ''അപഹരണ''വും അന്യായകൎമ്മങ്ങളും അധികരിച്ചു. ഇന്ത്യ മിക്കവാറും അവരുടെ അധീനത്തിലായി.

**മിഷ്യനറി കൎണ്ണൽ– പാദരി ലെഫ്ടനൻ്റ്**

ഭാണ്ഡമേന്തിവന്നവർ (വ്യാപാരത്തിന്നു വന്നവർ) ഭാരതത്തിന്റെ ഭരണാധികാരികളായി രൂപാന്തരപ്പെട്ടു !!

ഒരു രാജ്യത്തെ അധികകാലം അടക്കിവാഴണമെങ്കിൽ—ഒരു ദേശക്കാരെ ചിരകാലം അടിമകളാക്കി ഭരണം തുടരണമെങ്കിൽ—ആ നാട്ടുകാരുടെ ആത്മാഭിമാനവും പ്രാചീനസംസ്കൃതിയും ധൎമ്മനിഷ്ഠയും നശിപ്പിച്ചുകളയണമെന്നു് ബുദ്ധിമാന്മാരായ ബ്രിട്ടീഷുകാർ മുൻകൂട്ടി മനസ്സിലാക്കി. ഭാരതവാസികളുടെ അഭിമാനകേന്ദ്രം അവരുടെ മതമാണെന്നു് അവർ ഗ്രഹിച്ചു. ഇന്ത്യക്കാരെ ആചാരഭ്രഷ്ടരാക്കിയാൽ—ധൎമ്മച്യുതരാക്കിയാൽ—രാഷ്ട്രീയാഭിമാനവും സ്വാതന്ത്ര്യബോധവും ആറിത്തണുക്കുമെന്നു് അവർ വിശ്വസിച്ചു. ഇന്ത്യയിൽ ക്രിസ്തുമതം പ്രചരിച്ചുംപോലെ ഭാരതീയരെ ക്രിസ്ത്യാനികളാക്കിയാലേ—ആംഗലസാമ്രാജ്യം അടിയുറയ്ക്കുകയുള്ളു എന്നു് കമ്പനി മേലധികാരികൾ ദീൎഘദൎശനംചെയ്തു. 'മക്കാളെ' പ്രഭുവിന്റെ വിചാരവും ഇതായിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസപ്രചാരണത്തിന്നു് പ്രേരണ ലഭിച്ചതും ഇതിൽനിന്നാണു്.

* ഇംഗ്ലീഷുകാർ ഇന്ത്യയിൽ ക്രിസ്തുമതപ്രചരണം തുടങ്ങി; തദൎത്ഥം തങ്ങളുടെ സൎവ്വശക്തികളും വിനിയോഗിച്ചു. ധനം ധാരാളം വ്യയംചെയ്തു. കാനിങ്ങ് പ്രഭു ലക്ഷക്കണക്കിൽ ഉറപ്പിക ക്രിസ്തുമതപ്രചാരകന്മാൎക്കിടയിൽ വിതരണംചെയ്തു. ഇന്ത്യൻ ഖജാനയിൽ നിന്നു് 'ബിഷപ്പു'മാൎക്കും മററും വമ്പിച്ച ശമ്പളം ലഭിച്ചുതുടങ്ങി. പഞ്ചാബിനെ ഒരു ''മാതൃകാ ക്രിസ്ത്യൻ സംസ്ഥാന''മാക്കുവാൻ ഉദ്യമിച്ചു. അവിടത്തെ വിദ്യാഭ്യാസവിഷയം ക്രിസ്ത്യൻ പാദരികളെ ഏല്പിച്ചു. ഉയൎന്ന ഉദ്യോഗസ്ഥന്മാർ തങ്ങളുടെ ആപ്പീസ്സിലെ പ്രവൃത്തിക്കാരെ ക്രിസ്ത്യാനികളാക്കുവാൻ തുനിഞ്ഞു. ദത്തെടുക്കുക മുതലായ ഹിന്ദുമതസംബന്ധമായ സമ്പ്രദായങ്ങളെ ഗവൎമ്മെണ്ടു് നിരോധിച്ചു. ഭാരതീയരുടെ ആചാരവിചാരങ്ങളേയും ആചാര്യവൎയ്യന്മാരേയും നിശ്ശങ്കം നിന്ദിച്ചുതുടങ്ങി. ക്ഷേത്രങ്ങളുടെ ഭൂസ്വത്തുക്കളും (ദേവസ്വം) തട്ടിപ്പറിക്കാനും അവർ മടികാണിച്ചില്ല.

---

* ഈസ്റ്റ് ഇൻഡ്യാ കമ്പനിയുടെ അദ്ധ്യക്ഷനായിരുന്ന മിസ്റ്റർ മെംഗൽസ് (Mr. Mangles) പാർലിമെണ്ടിൽവെച്ചു് പറയുകയുണ്ടായി:—''ഭഗവാൻ ഹിന്ദുസ്ഥാനിലെ വിശാലസാമ്രാജ്യം ഇംഗ്ലണ്ടിനെ ഏല്പിച്ചിരിക്കുന്നു. ഇന്ത്യയിലെ ഒററംമുതൽ മറെറഅററംവരെ യേശുക്രിസ്തുവിന്റെ വിജയപതാക പാറിക്കളിക്കുവാനാണു് ഇങ്ങനെ ഏല്പിച്ചിരിക്കുന്നതു്. നമ്മൾക്കിടയിലുള്ള ഓരോ വ്യക്തിയും തന്റെ സമ്പൂൎണ്ണശക്തിയും ഈ കാൎയ്യത്തിനുവേണ്ടി വിനിയോഗിക്കണം.........''

സൈനികമദ്ധ്യത്തിലാണു് ക്രിസ്തുമതപ്രചരണം പ്രബലപ്പെട്ടതു്. പട്ടാളമേലധികാരികൾ 'പട്ടക്കാ'രായിപ്പരിണമിച്ചു! ക്രിസ്തുമത ഗ്രന്ഥങ്ങളും ലഘുലേഖകളും ഇന്ത്യൻ പട്ടാളക്കാർക്കിടയിൽ ധാരാളം വിതരണം ചെയ്തു. പട്ടാള ഉദ്യോഗസ്ഥന്മാരുടെ മതപ്രചരണബ്ഭ്രാന്തു് മുഴുത്തപ്പോൾ ഇന്ത്യൻ ശിപ്പായികൾ (പട്ടാളക്കാർ) അവരെ "മിഷ്യനറി കർണൽ," "പാദരി ലെഫ്ടനൻറ്" എന്നും മററും വിളിച്ചുതുടങ്ങി!! ക്രിസ്തുമതപ്രചരണം ഭാരതീയഭടന്മാരെ ക്ഷുഭിതരാക്കിത്തീർത്തു !!

**അസംതൃപ്തരായ ഭാരതീയ ഭടന്മാർ**

ഇന്ത്യൻ പട്ടാളക്കാർ (സിപ്പാഹികൾ അഥവാ ശിപ്പായികൾ) ഈസ്റ്റ് ഇൻഡ്യാ കമ്പനിക്കു് ഇന്ത്യയിൽ ഒരു സാമ്രാജ്യം സ്ഥാപിച്ചുകൊടുത്തു. പക്ഷെ ബ്രിട്ടീഷുകാർ പ്രബലരായതോടുകൂടി ഭാരതീയഭടന്മാരെ അവിശ്വസിക്കുവാനും അവഗണിക്കുവാനും തുടങ്ങി. ഇന്ത്യൻ പട്ടാളക്കാർക്കു് ഉദ്യോഗക്കയററവും വേതനവൃദ്ധിയും അലഭ്യമായിത്തീർന്നു. ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർ അവരെ "പേരേഡിൽ" വെച്ചും മററും പരസ്യമായി അശ്ലീലപദങ്ങളാൽ അഭിഷേകം ചെയ്യുക പതിവായിത്തീർന്നു. കമ്പനിക്കാരുടെ അധികാരസീമ വ്യാപ്തമായതോടുകൂടി അവർ നാട്ടുപട്ടാളക്കാരെ ദൂരെ ദൂരെ അയച്ചുതുടങ്ങി. ശമ്പളം കയററുകയോ അലവൻസ്

അനുവദിക്കുകയോ ചെയ്തില്ല. സ്വദേശസേവനത്തിന് സന്നദ്ധരല്ലാത്തവരെ നൂതനനിയമങ്ങൾ നിർമ്മിച്ചും മററും നിർബ്ബന്ധിച്ചുതുടങ്ങി. 'ബങ്കാൾ സൈന്യ''ത്തിലെ ഇന്ത്യൻ പട്ടാളക്കാർക്ക് അനുവദിച്ചിരുന്ന പല ആനുകൂല്യങ്ങളും നിർത്തൽചെയ്തു.

കമ്പനിക്കാർ അന്യായമായി അവധദേശത്തെ അപഹരിച്ചതും ഭാരതീയഭടന്മാരെ വേദനിപ്പിച്ചു. നവാബിന്റെ സേനയെ പിരിച്ചുവിട്ടതിനാൽ എത്രയോ കുടുംബങ്ങൾ നിരാലംബങ്ങളായിത്തീർന്നു. ഇംഗ്ലീഷുകാരുടെ ഇന്ത്യൻ പട്ടാളക്കാരിൽ ഭൂരിഭാഗവും അവധവാസികളായിരുന്നതിനാൽ അവരുടെ അന്തർവ്വേദനയും അസംതൃപ്തിയും അനുദിനം വൃദ്ധിപ്രാപിച്ചു. ക്രിസ്തുമതപ്രചരണമാകട്ടെ വിരോധവഹ്നിയിൽ നെയ്യൊഴിച്ചു!!

**അന്യകാരണങ്ങൾ**

ഈസ്റ്റ് ഇൻഡ്യാ കമ്പനിക്കാർ അന്യായമായി പല പ്രദേശങ്ങളേയും തങ്ങളുടെ രാജ്യത്തോടു കൂട്ടിച്ചേർത്തിരുന്നു. അവയിൽ പല ജില്ലകളിലേയും പ്രജകൾ സമ്പൂർണ്ണമായും സംതൃപ്തരായും ആംഗലാധിപത്യത്തെ അംഗീകരിച്ചിരുന്നില്ല. പലരും പലപ്പോഴും ആംഗലശക്തിക്ക് വിരുദ്ധമായി സമരംചെയ്തുപോന്നിരുന്നു! അഫ്ഗാൻ യുദ്ധങ്ങളും പഞ്ചാബിൽ സിക്കുകാർ നടത്തിയ സമരങ്ങളും ആംഗലേയർ അജെ

യരാണെന്ന വിശ്വാസത്തെ നിശ്ശേഷം നശിപ്പിച്ചുകളഞ്ഞിരുന്നു. അതിനുംപുറമെ പ്ലാസിയുദ്ധത്തിന്റെ (Battle of Plassey) ശതവാർഷികത്തോടുകൂടി ഇന്ത്യയിലെ ബ്രിട്ടീഷ് വാഴ്ച അവസാനിക്കുമെന്ന ദൃഢവിശ്വാസം ജനതാമദ്ധ്യേ വളർന്നുവരികയും ചെയ്തിരുന്നു.

അധീനസ്ഥപ്രദേശങ്ങളിലെ ഇന്ത്യൻ ഉദ്യോഗസ്ഥന്മാരും ജനങ്ങളും തങ്ങളുടെ പഴയപദവികളും ആഡംബരവും അന്തസ്സും നിറഞ്ഞ ജീവിതരീതികളും നഷ്ടപ്പെട്ടതിനാൽ അസംതൃപ്തരായിരുന്നു. അവരിൽ ഒരു ഭാഗവും വിപ്ലവപ്രവർത്തകരോട് രഹസ്യമായി സംബന്ധതി പുലർത്തിപ്പോന്നു. അവസാനം അവരിൽ ധീരതയേറിയവർ നിർഭയം പരസ്യമായി സ്വാതന്ത്ര്യസമരത്തിൽ പങ്കുകൊള്ളുകയുമുണ്ടായി.

പുതിയ ഭൂവ്യവസ്ഥകളും നിയമങ്ങളും സാമ്പത്തികക്കുഴപ്പങ്ങളും ഇന്ത്യക്കാരെ അസംതൃപ്തരാക്കി. മുണ്ടർ, സന്താളർ (Mundas, Sonthals) മുതലായ 'ആദിവാസികൾ' (പൂർവ്വനിവാസികളായ മലമ്പ്രദേശക്കാർ) അവരുടെ സ്വാതന്ത്ര്യത്തെയും സമ്പദ്‌വ്യവസ്ഥയെയും സംരക്ഷിക്കുവാനായി സധീരം സമരം ചെയ്യുകയുണ്ടായി. ബ്രിട്ടീഷുകാരുടെ സൃഷ്ടികളും പോഷകരുമായ പുതിയ ജന്മികളോടുള്ള തങ്ങളുടെ തീവ്രവിരോധം അവർ വ്യക്തമാക്കി!

പഴയ പഞ്ചായത്തുകളെ നശിപ്പിച്ച് തൽസ്ഥാനത്ത് പുതിയ ന്യായാലയങ്ങളേയും നിയമങ്ങളേയും മററും സ്ഥാപിച്ചതിൽ ആംഗലേയർ അഭിമാനിച്ചുവെങ്കിലും ഭാരതീയർ അസന്തുഷ്ടരാവുകയാണുണ്ടായത്. നിയമങ്ങൾ വെള്ളക്കാൎക്കും ഇന്ത്യക്കാൎക്കും ഒരുപോലെ ബാധകങ്ങളായിരുന്നില്ല. വെള്ളക്കാരായ അപരാധികളോട് പക്ഷപാതം പുലൎത്തുവാൻ പര്യാപ്തങ്ങളായ നിയമങ്ങൾ നടപ്പിലുണ്ടായിരുന്നു. തന്നിമിത്തം നാട്ടുകാരുടെ അസംതൃപ്തി പൂൎവ്വാധികം വൎദ്ധിച്ചു!!

ഇന്ത്യക്കാരുടെ മതവിശ്വാസങ്ങളിലും ആചാരവിചാരങ്ങളിലും ആംഗലേയർ ഹസ്തക്ഷേപം ചെയ്തു. ക്രിസ്തുമതപ്രചാരണം നടത്തിയതും ഹിന്ദുക്കളേയും മുസൽമാന്മാരേയും പ്രക്ഷുബ്ധമതികളാക്കിത്തീൎത്തു. മുസൽമാന്മാർ അവരുടെ പ്രകോപത്തെ നിൎഭയം പ്രകടിപ്പിച്ചു. സയ്യദ് അഹമ്മദ്, ഇനായത് അലി; വിലായത് അലി, മൌലവി അഹമ്മദുല്ലാ എന്നിവർ വെള്ളക്കാൎക്ക് വിരുദ്ധമായി ജനതാമദ്ധ്യേ പ്രചാരണം നടത്തി. ഫൈസബാദിലെ ജന്മിയായിരുന്ന മൌലവി അഹമ്മദ് ഷാഹിന്റെ പര്യടനങ്ങളും പ്രഭാഷണങ്ങളും പ്രചരണങ്ങളും അത്യധികം പ്രഭാവശാലികളായിരുന്നു! ജനങ്ങൾ സൎവ്വഥാ വിപ്ലവത്തിന്ന് സന്നദ്ധരായി!!

തന്റെ മതവും ജാതിയും മാനവും തന്റെയും സ്വസംബന്ധികളുടേയും ജീവനും സമ്പത്തും ഏതൊരു വ്യക്തിക്കും അത്യന്തം പ്രിയപ്പെട്ടവയാണ്. ഇവയുടെ മീതെ മററാരും കൈവെയ്ക്കുന്നതായാൽ ഏതൊ

രാളും പ്രതിഷേധിക്കുകയും പ്രക്ഷോഭം കൂട്ടുകയും ചെയ്യും. ഇന്ത്യയിൽ 1857ൽ സംഭവിച്ചതു് ഇത്തരത്തിലുള്ള ഒരു വ്യാപകസംരംഭമായിരുന്നു, സമ്രാട്ടു മുതൽ സാധാരണ പൌരൻവരെ സർവ്വരും അരക്ഷിതാവസ്ഥയിൽ ആണ്ടുപോയിരുന്നതിന്റെ അനന്തരഫലമാണു് അമ്പത്തിയേഴിലെ മഹാവിപ്ലവം !!



# 2. പ്രചരണം

**അജീമുല്ലാഖാൻെറ വിദേശയാത്ര**

പ്ലാസിയുദ്ധത്തോടുകൂടി തുടങ്ങിയ കമ്പനിമേധാവികളുടെ അന്യായകൃത്യങ്ങളും അപഹരണങ്ങളും ഒരു നൂററാണ്ടിനുള്ളിൽ മൂർദ്ധന്യദശയെ പ്രാപിച്ചു. നരേശന്മാരും നാടുവാഴികളും ജന്മികളും ജനതയും ഹിന്ദുക്കളും മുസൽമാന്മാരും ഒരുപോലെ ഇംഗ്ലീഷുകാരെ വെറുത്തു തുടങ്ങി. വെള്ളക്കാരിൽനിന്നു് മാതൃഭൂമിയേയും മതത്തേയും മോചിപ്പിച്ചു് നാട്ടിൽ നിത്യശാന്തിയും സുഖസമൃദ്ധിയും സ്വാതന്ത്ര്യവും സദ്ഭരണവും പുനഃസ്ഥാപിക്കുവാൻ ഭാരതവാസികൾ ബദ്ധകങ്കണരായി. വിവിധശക്തികളെ "ഒരു ചരടിലിണക്കിക്കോർത്തു്" യഥാവിധി സംഘടിപ്പിച്ചു് സമരസന്നദ്ധരാക്കുവാനും വിപുലവിപ്ലവത്തിൻെറ കടിഞ്ഞാൺ കൈയിലേന്തി വിജയത്തിലേക്കു് നയിക്കുവാനും സുയോഗ്യനായ നായകൻ മാത്രമേ വേണ്ടിയിരുന്നുള്ളു.

ഈ മഹാവിപ്ലവത്തിൻെറ ഒരു പ്രമുഖനേതാവായിരുന്നു "നാനാസാഹേബ് ധുന്ധുപന്തു്". വിപ്ലവത്തിൻെറ സൂത്രപാതം—ആസൂത്രണം (പ്ലാനിടൽ)—കാൺപൂരിന്നടുത്തുള്ള "ബിറൂ"രിൽവെച്ചു് നടന്നിരിക്കണം. പക്ഷെ അജീമുല്ലാഖാനും രംഗോബാപുജി

യും കൂടി ലണ്ടനിൽവെച്ച് ഈ ആസൂത്രണത്തിന്ന് നിറവും രൂപവും കൊടുക്കുകയുണ്ടായി.

വിപ്ലവത്തിന്റെ മറെറാരു പ്രധാനനേതാവ് ''അജീമുല്ലാഖാ''നായിരുന്നു. നാനാസാഹേബ് തന്റെ പെൻഷൻ സംബന്ധിച്ച് 'അപ്പീൽ' ചെയ്യുവാനായി വിശ്വസ്തോപദേശകനായ അജീമുല്ലാഖാനെ ഇംഗ്ലണ്ടിലേക്ക് അയച്ചു. നീതിനിപുണനും സുപണ്ഡിതനുമായ അജീമുല്ലാഖാന്റെ യത്നമൊന്നും സഫലമായില്ല. ''സത്താറ''യിലെ പദച്യുതനായ രാജാവിന്നുവേണ്ടി 'അപ്പീൽ' (Appeal)* ചെയ്യുവാൻ ''രംഗോബാപുജി'' എന്ന മഹാരാഷ്ട്രക്കാരനും ഇംഗ്ലണ്ടിൽ ചെന്നിരുന്നു. അദ്ദേഹത്തിന്റെ അഭ്യർത്ഥനയെല്ലാം വ്യർത്ഥമായി! ലണ്ടനിൽവെച്ച് അജീമുല്ലാഖാനും രംഗോബാപുജിയും പരസ്പരം കണ്ടുമുട്ടി. തുല്യദുഃഖികളായ അവർ അവിടെവെച്ച് വിപ്ലവാലോചന നടത്തി. ദക്ഷിണഭാരതത്തിലെ രാജാക്കന്മാരെയും മററും വിപ്ലവാനുകൂലികളാക്കുവാൻവേണ്ടി രംഗോബാപുജി 'സത്താറ'യിലേക്ക് മടങ്ങി.

ഭാരതീയസ്വാതന്ത്ര്യയോധനത്തിന്ന് അന്യരാഷ്ട്രങ്ങളുടെ സഹാനുഭൂതിയും സാഹായ്യവും നേടുവാൻവേണ്ടി നയജ്ഞനായ അജീമുല്ലാഖാൻ യൂറോപ്പിലും, റഷ്യയിലും, തുർക്കിയിലും മററും ചുററിസ്സഞ്ചരിച്ചു.

---

* സങ്കടഹരജി.

യൂറോപ്യൻ പര്യടനം കഴിഞ്ഞ് അജീമുല്ലാഖാൻ മടങ്ങിയെത്തി, നാനാസാഹേബും അജീമുല്ലാഖാനും 'ബിഠൂരി'ലിരുന്ന് വിപ്ലവത്തിന്നു വേണ്ടുന്ന ഒരുക്കങ്ങൾ കൂട്ടിത്തുടങ്ങി. *

ഭാരതവാസികൾ എല്ലാവരും, ജാതിമതവ്യത്യാസമെന്യേ, വൃദ്ധനായ "ബഹാദൂർശാഹ്" ചക്രവർത്തി
യുടെ പതാകക്കു കീഴിൽ
**രാഷ്ട്രീയസന്യാസികളും** അണിനിരന്ന് അടരാടണ
**ഗുപ്തദൂതന്മാരും** മെന്നും ആംഗ്ലേയരെ ഇന്ത്യ
യിൽനിന്ന് ആട്ടിയോടിച്ച
ശേഷം ചക്രവർത്തിയുടെ അധീനത്തിൽ സമത്വസുന്ദരമായ ഒരു സൽഭരണം ഇന്നാട്ടിൽ സംസ്ഥാപിക്കണമെന്നും വിപ്ലവവാദികൾ തീരുമാനിച്ചു. ഈ നിർണ്ണയം നടപ്പിൽ വരേണമെങ്കിൽ വിപുലവും പ്രബലവുമായ ഗുപ്തസംഘടന നാട്ടിലെല്ലാം വളരണമെന്നും ഇന്ത്യയിൽ സർവ്വത്ര ഒരേദിവസം ഇംഗ്ലീഷുകാർക്ക് എതിരാ-

---

* നാനാസാഹേബും റഷ്യയിലെ സാർചക്രവർത്തിയും തമ്മിൽ സന്ധി നടക്കുകയുണ്ടായി എന്ന് ഒരു കിംവദന്തിയുണ്ട്. ഇറ്റലിയിലെ സേനാപതിയായിരുന്ന "ഗരിബാൾഡി" സൈന്യവും സന്നാഹവുമായി ഭാരതവാസികളെ സഹായിക്കുവാൻ സന്നദ്ധനായി. ആഭ്യന്തരകലഹങ്ങൾ കാരണം അദ്ദേഹത്തിന്ന് ഉടനെ പുറപ്പെടുവാൻ സാദ്ധ്യമായില്ല. അദ്ദേഹം തയ്യാറായപ്പോഴേക്കും ഇന്ത്യൻ വിപ്ലവം ഒതുങ്ങിക്കഴിഞ്ഞിരുന്നു.

യി സമരം ആരംഭിക്കണമെന്നും ആ ഗൂഢാലോചനക്കാർ മനസ്സിലാക്കി.

ഈ രഹസ്യസംഘടനയുടെ ശിലാസ്ഥാപനം നടന്നതു് ബിഠൂരിൽവെച്ചാണു്. 1856നു് അല്പം മുമ്പുതന്നെ നാനാസാഹേബ് ബിഠൂരിലിരുന്നു് ഗൂഢപ്രവൎത്തനം തുടങ്ങി. അദ്ദേഹത്തിന്റെ ഗൂഢദൂതന്മാരും പ്രചാരകന്മാരും ഭാരതമെങ്ങും നിറഞ്ഞു. ദൂതന്മാർ നാനാസാഹേബിന്റെ സന്ദേശവും വഹിച്ചു് എല്ലാ നാട്ടുരാജാക്കന്മാരേയും സമീപിച്ചു. പ്രചാരകന്മാർ കമ്പനിക്കാരുടെ കീഴിലുള്ള ഇന്ത്യൻപട്ടാളക്കാരേയും ജനതയേയും വിപ്ലവവാദികളാക്കിത്തീൎത്തു. ഫക്കീർ*f*കളുടേയും ഹൈന്ദവസന്യാസികളുടേയും വേഷത്തിൽ പ്രചാരകന്മാർ ഗ്രാമങ്ങൾതോറും ചുറ്റിസ്സഞ്ചരിച്ചു. ഇന്ത്യൻ പട്ടാളഉദ്യോഗസ്ഥന്മാരുമായി രഹസ്യമായ കത്തിടപാടുകൾ നടന്നു. തദൎത്ഥം ഒരു ഗൂഢലിപികൂടി നിൎമ്മിതമായി. പ്രഭുക്കന്മാരും പ്രബലരായ ജന്മികളും സമ്പന്നരും ധനരാശി വാരിച്ചൊരിഞ്ഞു് ആത്മാൎത്ഥമായി സഹകരിച്ചു. മൌലവികളും പുരോഹിതന്മാരും വിപ്ലവവിജയത്തിനുവേണ്ടി ഇടവിടാതെ പ്രാൎത്ഥന നടത്തി.

ഗുപ്തസഭകൾ, നാടകങ്ങൾ, വിനോദോത്സവങ്ങൾ മുതലായവ പ്രചരണത്തിനു് ഉപയുക്തമായി. ഡില്ലി രാജസഭയിലെ ആസ്ഥാനകവി ഒരു 'രാഷ്ട്രീയഗാനം' വിരചിച്ചു. ജനങ്ങൾ അതു് ഏറ്റുപാടി.

---

*f* ഫക്കീർ=മുസ്ലിംസന്യാസി.

വിപ്ലവവാദികൾ സ്വാതന്ത്ര്യസമരത്തെ സുശക്തമാക്കുവാനും യഥാരീതി സംഘടിപ്പിക്കുവാനും സഹായകമായിത്തീരുവാൻ "പയാമേ ആസാദി" എന്ന ഒരു പത്രവും സമാരംഭിച്ചിരുന്നു. ദൽഹിയിൽനിന്ന് പ്രസിദ്ധപ്പെടുത്തിയിരുന്നതും സ്വാതന്ത്ര്യസന്ദേശം പ്രചരിപ്പിച്ചിരുന്നതുമായ പ്രസ്തുത പത്രത്തിന് ഉർദുവിലും ഹിന്ദിയിലും പ്രത്യേകം പതിപ്പുകൾ ഉണ്ടായിരുന്നു. പിന്നീട് ഝാൻസിയിൽനിന്ന് ഇതിൻെറ ഒരു മറാത്തി (മറാഠി) പ്പതിപ്പും പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ബഹാദൂർശാഹ് ചക്രവർത്തി വിപ്ലവത്തിൻെറ നേതൃത്വം ഏറ്റെടുത്തപ്പോൾ ഹിന്ദുക്കളെയും മുസൽമാന്മാരെയും സ്വാതന്ത്ര്യസമരത്തിന് ആഹ്വാനം ചെയ്യുന്ന മഹത്വപൂർണ്ണമായ ഒരു വിളംബരം "പയാമേ ആസാദിൽ" പ്രസിദ്ധപ്പെടുത്തിയതും പ്രസ്താവ്യമത്രെ.

സംഘടനാകേന്ദ്രങ്ങളുടെ എണ്ണം വർദ്ധിച്ചു. പ്രചരണം ദൈനംദിനം പ്രബലമായി. യുദ്ധസാമഗ്രികൾ, ആയുധങ്ങൾ, വെടിമരുന്ന് മുതലായവയെല്ലാം രഹസ്യമായി നിർമ്മിച്ചുതുടങ്ങി. വിപ്ലവത്തിനുള്ള കരുക്കങ്ങൾ മിക്കതും പൂർത്തിയായി. തന്ത്രനിപുണന്മാരായ ഇംഗ്ലീഷുകാർക്ക് ഈ രഹസ്യസംഘടനയെപ്പററിയോ ഗൂഢപ്രചരണത്തെസ്സംബന്ധിച്ചോ ഒന്നും ഗ്രഹിക്കുവാൻ സാധിച്ചില്ല. ഇതിൽനിന്ന് വിപ്ലവസൂത്രധാരന്മാരുടെയും വിവിധപ്രവർത്തകന്മാരുടെയും സംഘടനാചാതുര്യവും കർമ്മകുശലതയും സുവ്യക്തമാവുന്നുണ്ട്

ബഹാദൂർശാഹ് ചക്രവർത്തിയും ബേഗം ജീനത്ത് മഹലും (ചക്രവർത്തിനിയും) മററും രാജ്യത്തിനേയും നാനാസാഹെബിനെയും സഹായിക്കുവാൻ സന്നദ്ധരായി. ദൽഹിയിൽ(ദില്ലിയിൽ)

**പ്രബലകേന്ദ്രങ്ങൾ**

ഗുപ്തസഭകളും പ്രചാരണവും പതിവായിത്തീർന്നു. ലക്നൌവിൽനിന്ന് നിഷ്കാസിതനായ വാജിദ് അലീശാഹും (അവധനവാബും) അദ്ദേഹത്തിന്റെ പത്നിയായ ബേഗം ഹരജത് മഹലും സചിവോത്തമനായ വജീർ അലീനകീഖാനും അവധത്തിലെ ജന്മികളും ഇടപ്രഭുക്കന്മാരും പ്രജകളും സർവ്വാത്മനാ വിപ്ലവത്തിന്റെ വിജയത്തിനുവേണ്ടി ഭഗീരഥപ്രയത്നം ചെയ്തുതുടങ്ങി. വജീർ അലീനകീഖാൻ കല്ക്കത്തയിൽ സ്ഥിതിചെയ്ത് വമ്പിച്ചതോതിൽ ഗൂഢപ്രചരണം നടത്തി. ദൽഹി, ബിറൂർ, ലക്നൌ, കല്ക്കത്ത, സത്താറ എന്നിവയായിരുന്നു വിപ്ലവമഹാരഥന്മാരുടെ പ്രവർത്തനകേന്ദ്രങ്ങൾ.

വിപ്ലവസംബന്ധികളായ വിവിധകേന്ദ്രങ്ങളെയും ഗുപ്തസംഘടനകളെയും കൂട്ടിയിണക്കുവാനും വിപ്ലവദിനം നിശ്ചയിക്കുവാനും വേണ്ടി, 1857 മാച്ചിൽ നാനാസാഹബും അജീമുല്ലാഖാനും

**രാഷ്ട്രീയതീർത്ഥയാത്ര**

'തീർത്ഥയാത്ര'ക്കാരുടെ നിലയിൽ ദേശാടനത്തിന് പുറപ്പെട്ടു. നാനാസാഹബിന്റെ സഹോദരനും (ബാലാസാഹബ്) അവരെ അനുഗമിച്ചു. ആദ്യമായി അ

വർ ഡില്ലി (ദൽഹി) സന്ദർശിച്ചു. ചെങ്കോട്ടയിൽവെച്ച് ബഹാദ്ദൂർശാഹ് ചക്രവർത്തിയും ബേഗവും (ചക്രവർത്തിനിയും) ദൽഹിയിലെ പ്രമുഖനേതാക്കന്മാരുമായി ഗൂഢമന്ത്രണങ്ങൾ നടത്തി. പിന്നെ അംബാല മുതലായ സ്ഥലങ്ങളിലുംപോയി. ഏപ്രിൽമാസത്തിൽ അവർ ലക്ക്നൌവിൽ എത്തി. തദനന്തരം 'കാൽപി' മുതലായ സ്ഥലങ്ങൾ സന്ദർശിച്ച് ഏപ്രിൽ അവസാനം ബിറ്റൂരിൽ മടങ്ങിയെത്തി. യാത്രാമദ്ധ്യേ ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാരുമായി സംഭാഷണംചെയ്യാനും അവരുടെ സംശയങ്ങൾ തീർക്കുവാനും അവരുടെ പട്ടാളകേന്ദ്രങ്ങൾ സന്ദർശിക്കുവാനും നാനാസാഹബ് ഉത്സുകനായിരുന്നു.

നാട്ടിലെല്ലാം ഭ്രമണംചെയ്ത് ജനതയെ വിപ്ലവത്തിന്ന് തയ്യാറാക്കിയ പ്രചാരകന്മാരിൽ 'ഫൈസാബാദി'ലെ വലിയൊരു ജന്മിയായിരുന്ന ''മൌലവി അഹമ്മദ് ശാഹ്'' പ്രമുഖനായിരുന്നു. അദ്ദേഹത്തിന്റെ ആവേശകരമായ പ്രസംഗങ്ങൾകേട്ട് ആയിരക്കണക്കിലുള്ള സമാവാസികൾ സ്വാതന്ത്ര്യസമരത്തിന്നുവേണ്ടി സർവ്വവും ത്യജിക്കുവാൻ സന്നദ്ധരായി.

**ചെന്താമരയും ചപ്പാത്തിയും**

വിപ്ലവനേതാക്കന്മാർ തങ്ങളുടെ വിപുല സംഘടനക്ക് വിശിഷ്ടങ്ങളായ രണ്ടു ചിഹ്നങ്ങൾ നിശ്ചയിച്ചു. ഒന്ന് ചെന്താമരപ്പൂവും മറ്റേത് ചപ്പാത്തിയും (റൊട്ടിയും) ആയിരുന്നു. ഒരു സൈനികസംഘത്തിലെ ഏതെങ്കി

ലും ഒരു പട്ടാളക്കാരൻ ഒരു താമരപ്പൂവ് കൈയിലേന്തി അടുത്തുള്ള പട്ടാളകേന്ദ്രത്തിൽചെല്ലും. ആ പൂവ് അവിടെയുള്ളവരുടെയെല്ലാം കൈയിൽ വഴിക്കുവഴിയായി ചെന്നുചേരും. അവസാനം കൈപ്പററുന്ന ആൾ അടുത്തുള്ള പട്ടാളസംഘത്തിൽ അതിനെ എത്തിച്ചുകൊടുക്കും. ഇങ്ങിനെ ആയിരക്കണക്കിലുള്ള ചെന്താമരപ്പൂക്കൾ 'ബാരക്പൂർ' മുതൽ 'പേഷവാർ'വരെയുള്ള വിവിധസൈനികകേന്ദ്രങ്ങളിൽ 'ഭ്രമണം'ചെയ്യുകയുണ്ടായി. താമരപ്പൂവ് കൈക്കൊള്ളുന്ന സംഘത്തിലെ സൈനികന്മാരെല്ലാം വിപ്ലവത്തിൽ പങ്കുകൊള്ളുവാൻ തയ്യാറാണ് എന്നായിരുന്നു ഇങ്ങനെ ചെയ്യുന്നതിന്റെ ഗൂഢാർത്ഥം.

ഒരു ഗ്രാമത്തിലെ 'കാവൽക്കാരൻ' (ചൌക്കീദാർ) ഒരു ചപ്പാത്തിയുമായി അടുത്ത ഗ്രാമത്തിൽ ചെല്ലും. അവിടത്തെ കാവൽക്കാരൻ അതിന്റെ ഒരു കഷ്ണം ആസ്വദിക്കുകയും ബാക്കി മററുള്ളവർക്ക് ഭാഗിച്ചുകൊടുക്കുകയുംചെയ്യും. പിന്നെ ഗോതമ്പുകൊണ്ടുള്ള അത്തരം ചപ്പാത്തി ഉണ്ടാക്കി സമീപമുള്ള ഗ്രാമത്തിൽ എത്തിക്കും. റൊട്ടി കൈക്കൊള്ളുന്ന ഗ്രാമവാസികൾ രാഷ്ട്രീയവിപ്ലവത്തിൽ ഭാഗഭാക്കാകുവാൻ ഒരുക്കമാണെന്ന് മററുള്ളവർ മനസ്സിലാക്കും. ഇങ്ങനെ ഗ്രാമങ്ങൾതോറും ചപ്പാത്തികൾ കൈമാറി സഞ്ചരിച്ചുതുടങ്ങി. സൈനികന്മാർക്ക് ചെന്താമരപ്പൂവും സാധാരണജനതക്ക് ചപ്പാത്തിയും അർത്ഥവത്തായ ചിഹ്നങ്ങൾ തന്നെ എന്ന് ആരും സമ്മതിക്കും.

**ശുഭമുഹൂർത്തം**

നാനാസാഹബിന്റെ 'തീർത്ഥയാത്ര'യിൽ 'വിപ്ലവദിന'ത്തെ സംബന്ധിച്ച തീരുമാനവും നടന്നു. 1857 മെയ് 31-ാംനു ഞായറാഴ്ച 11 മണിക്ക് ഇന്ത്യയിൽ അങ്ങോളമിങ്ങോളം ഒരേസമയത്ത് ഒരുപോലെ വിപ്ലവം സമാരംഭിക്കണമെന്നായിരുന്നു നിശ്ചയം. ∫ ഈ ശുഭമുഹൂർത്തത്തെപ്പററി ഓരോ കേന്ദ്രത്തിലെ പ്രമുഖനേതാക്കന്മാർക്കും ഓരോ പട്ടാളസംഘത്തിലെ മൂന്ന് മുഖ്യ ഉദ്യോഗസ്ഥന്മാർക്കും മാത്രമേ അറിവുണ്ടായിരുന്നുള്ളൂ.

∫ 1857 ജൂൺ 22-ാംനു (പ്ലാസിയുദ്ധത്തിന്റെ ശതാബ്ദപൂർത്തിദിനം) വിപ്ലവം സർവ്വത്ര സമാരംഭിക്കേണമെന്നാണ് നിർണ്ണയിച്ചിരുന്നതു് എന്നും ഒരു അഭിപ്രായമുണ്ട്.



# 3. അകാലവിപ്ലവം

**കൊഴുപ്പും കുഴപ്പവും**

1853-ൽ ഈസ്റ്റ് ഇൻഡ്യാ കമ്പനിക്കാർ ഒരുതരം പുതിയ വെടിയുണ്ട (തിര) ഉണ്ടാക്കുവാനായി ഇന്ത്യയിൽ ചില തൊഴിൽശാലകൾ തുറന്നു. ‘ബെരക്ക്പൂരി’ന്നടുത്തും ഒരു ഫാക്ടറി തുറക്കുകയുണ്ടായി. പുതിയ തിരകളിൽ (ഉണ്ടകളിൽ) പശുവിന്റെയും പന്നിയുടെയും കൊഴുപ്പുകലർത്തുന്നുണ്ടെന്ന് ഇന്ത്യൻ പട്ടാളക്കാർ കുറെകഴിഞ്ഞപ്പോൾ മനസ്സിലാക്കി. അവർക്ക് ഉണ്ടകളെ പല്ലുകൊണ്ട് കടിക്കേണ്ടിയിരുന്നു. തങ്ങളുടെ മതവിശ്വാസങ്ങൾക്ക് വിരുദ്ധമായ വസ്തുക്കൾ (കൊഴുപ്പുകൾ) ചേർത്തുണ്ടാക്കിയ ഉണ്ടകളാണ് ഉപയോഗിക്കേണ്ടിവരുന്നത് എന്നറിഞ്ഞപ്പോൾ ഹിന്ദുക്കളും മുസൽമാന്മാരുമായ പട്ടാളക്കാർ കുപിതരായി. വെള്ളക്കാരോടുള്ള അവരുടെ വെറുപ്പും വിദ്വേഷവും പൂർവ്വാധികം വർദ്ധിച്ചു. ഈ ‘കൊഴുപ്പുവാർത്ത’ ഇന്ത്യയിലെ പട്ടാളപ്പാളയങ്ങളിലെല്ലാം മിന്നൽവേഗത്തിൽ പ്രചരിച്ചു. തൽസംബന്ധമായ കത്തിടപാടുകൾ ദ്രുതഗതിയിൽനടന്നു. ഇംഗ്ലീഷുകാരുടെ ‘കൊഴുപ്പ്’ അടക്കാതെ—പകരംചോദിക്കാതെ—തങ്ങൾ അടങ്ങുകയില്ലെന്ന് ഇന്ത്യൻപട്ടാളക്കാർ ദൃഢനിശ്ചയംചെയ്തു. അവർ സമരത്തിന് മുതിർന്നു. മെയ് 31-ാംനുവരെ (വിപ്ലവംതുടങ്ങാൻ നിശ്ചയിച്ച ദിവ

ദിനംവരെ) അവരെ അടക്കിനിൎത്തുവാൻ ഇന്ത്യൻ മേലുദ്യോഗസ്ഥന്മാർ വളരെ യത്നിച്ചുനോക്കി. പക്ഷേ നിർഭാഗ്യവശാൽ നിശ്ചിതസമയത്തിന്നു മുമ്പുതന്നെ വിപ്ലവം പൊട്ടിപ്പുറപ്പെട്ടു !!

**മംഗലപാണ്ഡെ —പ്രഥമ രക്തസാക്ഷി—**

1857 ഫെബ്രുവരിയിൽ ബാരക്ക്പൂരിലെ 19-ാംനമ്പർ പട്ടാളത്തിന്നു് പുതിയ തിരകൾ കൊടുത്തപ്പോൾ അവർ അതു് ഉപയോഗിക്കയില്ലെന്നു് ശഠിച്ചു. ബൎമ്മയിൽനിന്നു് വെള്ളപ്പട്ടാളത്തെവരുത്തി ഇന്ത്യൻ പട്ടാളക്കാരെക്കൊണ്ടു് ആയുധംവെപ്പിയ്ക്കുവാനും അവരെ ഉദ്യോഗത്തിൽനിന്നു് പിരിച്ചുവിടുവാനും ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാർ തീരുമാനിച്ചു. ഇന്ത്യൻ പട്ടാളക്കാൎക്കു് ഈ കാര്യം മനസ്സിലായി. ആയുധംവെച്ചു കീഴടങ്ങുന്നതിനേക്കാൾ ഉടനെത്തന്നെ ആയോധനംചെയ്യുകയാണു് ഉത്തമമെന്നു് അവൎക്കുതോന്നി. അവരുടെ ഭാരതീയമേലുദ്യോഗസ്ഥന്മാർ മെയ് 31-ാംനു-വരെ ക്ഷമിച്ചിരിക്കുവാൻ ഉപദേശിച്ചു. എന്നാൽ ഒരു യുവസൈനികൻ അദമ്യമായ ആവേശത്തള്ളലിന്നു് അധീനനായി അതിന്നുമുമ്പുതന്നെ വിപ്ലവകാഹളം മുഴക്കി.

1857 മാൎച്ച് 29-ാംനു- മുൻപറഞ്ഞ പട്ടാളത്തിന്നു് പേരേഡ്മൈതാനത്തിൽ അണിനിരക്കുവാൻ ആജ്ഞ ലഭിച്ചു. പട്ടാളക്കാർ നിരന്നുനിന്നപ്പോൾ "മംഗലപാണ്ഡെ" എന്ന യുവഭടൻ മുന്നോട്ടുവന്നുനിന്നു്, ഇംഗ്ലീഷുകാൎക്കെതിരായി ധൎമ്മയുദ്ധം തുടങ്ങുവാൻ എ

ല്ലാവരേയും ആഹ്വാനംചെയ്തു. ഇതുകണ്ടപ്പോൾ ഒരു ഇംഗ്ലീഷ് പട്ടാളഉദ്യോഗസ്ഥൻ മംഗലപാണ്ഡെയെ അറസ്റ്റുചെയ്യുവാൻ മററു ഭടന്മാരോട് ആജ്ഞാപിച്ചു. പക്ഷെ ആജ്ഞാപാലനത്തിന് ആരും ഒരുങ്ങിയില്ല. മംഗലപാണ്ഡെയുടെ വെടിയുണ്ടയേററ് ആ ഉദ്യോഗസ്ഥൻ മൃതിയടഞ്ഞു. മററൊരു ഇംഗ്ലീഷ് ഉദ്യോഗസ്ഥനും പാണ്ഡെയുടെ വാളിന്നിരയായി.

പിന്നീട് 'കർണൽ'വന്ന് അറസ്റ്റ്ചെയ്യാനുള്ള ആജ്ഞ പുറപ്പെടുവിച്ചു. ഇന്ത്യൻ പട്ടാളക്കാർ അതിനു തയ്യാറായില്ല. അവസാനം 'ജനറൽ'വന്നു. അദ്ദേഹം കുറച്ച് ഇംഗ്ലീഷുഭടന്മാരൊരുമിച്ച് പാണ്ഡെയുടെനേർക്കുചെന്നു. രക്ഷാമാർഗ്ഗം അടഞ്ഞുകണ്ടപ്പോൾ ആ വീരയോദ്ധാവ് സ്വയം വെടിവെച്ച് വീരഗതിയടയാൻ മുതിർന്നു. ആയാൾ മുറിവേററ് നിലംപതിച്ചു. ഉടനെ ബന്ധനസ്ഥനുമായി.

മംഗലപാണ്ഡെയുടെ 'കോർട്ട്മാർഷൽ' (പട്ടാളക്കോടതിയിലെ വിചാരണ)നടന്നു. ആ യുവകേസരിയെ തൂക്കിക്കൊല്ലുവാൻ വിധിച്ചു. ബെരക്ക്പൂരിലെ തോട്ടികൾ ആയാളെ തൂക്കിലിടുവാൻ തയ്യാറായില്ല. അവസാനം കൽക്കത്തയിൽനിന്ന് നാലുപേരെ കൊണ്ടുവരേണ്ടിവന്നു. അങ്ങനെ ഏപ്രിൽ 8-ാംനു- മംഗലപാണ്ഡെ പ്രഥമരക്തസാക്ഷിയായി വീരസ്വർഗ്ഗം പ്രാപിച്ചു!! *f*

---

*f* 1857-ലെ വിപ്ലവത്തിൽ പങ്കെടുത്ത വീരഭടന്മാരെയെല്ലാം "പാണ്ഡെ" എന്ന് വിളിച്ചിരുന്നുവത്രെ.

**കെട്ടുകഥയല്ല**

"പശുവിൻ്റെയും പന്നിയുടെയും കൊഴുപ്പുചേൎത്ത തിരകൾ" വെറും "കെട്ടുകഥ"യാണെന്നും ആ കിംവദന്തികൾ വിശ്വസിച്ച് മതഭ്രാന്തരായ ഇന്ത്യൻ പട്ടാളക്കാർ ബുദ്ധിയില്ലാതെ ബഹളമുണ്ടാക്കിയതാണ് 1857-ലെ "ശിപ്പായിലഹള"യായി പര്യവസാനിച്ചതെന്നും ഇംഗ്ലീഷ് പട്ടാളമേലധികാരികളും ആംഗലേയപക്ഷപാതികളായ ചില ലേഖകന്മാരും രേഖപ്പെടുത്തിയിട്ടുണ്ട്. "കൊഴുപ്പ്"ല്ല 1857ലെ "കുഴപ്പം" (വിപ്ലവം) സൃഷ്ടിച്ചത്. അതിൻ്റെ യഥാൎത്ഥകാരണങ്ങൾ ആദ്യം വിവരിച്ചിട്ടുണ്ട്. ഇന്ത്യയിലങ്ങോളമിങ്ങോളം അന്തരാന്തരാ പരന്നുപിടിച്ചിരുന്ന വിപ്ലവത്തീപ്പൊരികൾക്ക് "കൊഴുപ്പ്" ഉത്തേജകമായെന്നു മാത്രം പറയാം. വിപ്ലവക്കരിമരുന്നുകൂമ്പാരത്തിൽ വീണ ഒരു തീപ്പൊരി മാത്രമായിരുന്നു "കൊഴുപ്പ്"വാർത്ത! വിപ്ലവകാലത്തു്, "കൊഴുപ്പ്"മുദ്ര കുത്തപ്പെട്ട അതേ തിരകൾ ഇന്ത്യൻ പട്ടാളക്കാർ ആംഗ്ലേയരുടെ നേൎക്ക് പ്രയോഗിച്ചിരുന്നുവെന്നും സ്മർത്തവ്യമത്രെ. "കൊഴുപ്പുണ്ട"യേക്കാൾ അവർ വെറുത്തിരുന്നതു് അധികാര"ക്കൊഴുപ്പ്"കൊണ്ട് അനീതിചെയ്ത ആംഗലേയരെയായിരുന്നു!!

അന്നത്തെ പുതിയ തിരകളിൽ പശുവിൻ്റെയും പന്നിയുടെയും "കൊഴുപ്പ്" (വസ) കലർത്തിയിരുന്നുവെന്നതിന് പല തെളിവുകളും ഉണ്ട്. സർജോൺ,

വില്യം ലെക്കി മുതലായ ചരിത്രകാരന്മാരും മററു പല വിദേശികളും ഈ ''രഹസ്യം'' വെളിപ്പെടുത്തിയിരിക്കുന്നു. എന്തായാലും ഈ ''കൊഴുപ്പ്'' അകാലവിപ്ലവത്തിന്നും അവസാനം അപജയത്തിന്നും കാരണമായെന്നു് സമ്മതിക്കാതെ കഴികയില്ല.

''പാണ്ഡേവധ''ത്തെത്തുടന്നു്, ഗൂഢമായി വിപ്ലവാലോചനകൾ നടത്തിയെന്ന കററം ചുമത്തി

**മീററത്തിൽ അകാലവിപ്ലവം**

19-ാം നമ്പർ പട്ടാളത്തെയും 34-ാം നമ്പർ പട്ടാളത്തെയും കമ്പനിക്കാർ പിരിച്ചുവിട്ടു. 34-ാം നമ്പർ പട്ടാളത്തിലെ സുബേദാരെ തൂക്കിക്കൊന്നു!

1857 മെയ് 6-ാംനു * ''മീററത്തി''ലുണ്ടായിരുന്ന ചെറിയൊരു ഇന്ത്യൻ കുതിരപ്പട്ടാളത്തിനു് ''കൊഴുപ്പ്''കലർത്തിയ തിരകൾ ഉപയോഗിക്കുവാൻ കൊടുത്തു. 90 പട്ടാളക്കാരിൽ 85 പേരും ഉപയോഗിക്കുവാൻ കൂട്ടാക്കിയില്ല. 'കോർട്ടുമാഷൽ' നടന്നു. എട്ടും പത്തും കൊല്ലത്തെ കഠിനതടവിന്നു് വിധിച്ചു. മെയ് 9-ാംനു രാവിലെ, പേരേഡിൽവെച്ചു് പരസ്യമായി അവരുടെ കൈയ്ക്കിന്നും കാലിന്നും ചങ്ങലയിട്ടു് ജയിലിലേയ്ക്കയച്ചു. ഈ അപമാനകരമായ പെരുമാററം കണ്ടു് അവർ ഉയന്നുവന്ന കോപത്തെ ഒരുവിധം അടക്കിനിർത്തി.

---

* Meerut

അവർ അന്നു് വൈകുന്നേരം പട്ടണത്തിൽ പോയപ്പോൾ അവിടത്തെ (മീററത്തിലെ) സ്ത്രീകൾ അവരെ പരിഹസിച്ചു! "സഹോദരന്മാർ ജയിലിൽ കിടന്നു് നരകിക്കുമ്പോൾ തെരുവിൽക്കൂടി നിർല്ലജ്ജം ഞെളിഞ്ഞുനടക്കുന്നവല്ലേ?" എന്നിങ്ങനെ അവർ വ്യംഗ്യബാണങ്ങൾ തൊടുത്തുവിട്ടു. അതെല്ലാം ആ യുവഭടന്മാരുടെ ഹൃദയത്തിൽ തറച്ചു. അവർ അന്നുരാത്രി രഹസ്യസമ്മേളനം നടത്തി. 31-ാംനു വരെ കാത്തിരിക്കുവാൻ കഴികയില്ലെന്നു് തീർച്ചയാക്കി. തങ്ങൾ രണ്ടുദിവസത്തിനുള്ളിൽ ദൽഹിയിൽ എത്തിച്ചേരുമെന്നു് നേതാക്കന്മാരെ അറിയിച്ചു.

മെയ് 10-ാംനു-തന്നെ മീററത്തിൽ വിപ്ലവം ആരംഭിച്ചു ആയുധധാരികളായ ജനതയും ഭാരതീയ ഭടന്മാരും ഇംഗ്ലീഷുകാരെ കൊന്നുതുടങ്ങി. അവരുടെ ബംഗ്ലാവുകളും ആപ്പീസുകളും ഭോജനശാലകളും മററും ഞൊടിക്കുള്ളിൽ ഭസ്മമായി!! റെയിൽപ്പാതകളിൽ വിപ്ലവവാദികൾ കാവലേർപ്പെടുത്തി. കമ്പികൾ മുറിച്ചുനീക്കി. ജയിൽ തട്ടിനിരത്തി; തടവുകാരെ വിമുക്തരാക്കി!!

* * * *

1857 മെയ് 10-ാംനു രാത്രി മീററത്തിലെ എല്ലാ പട്ടാളക്കാരും ദൽഹിയിലേക്കു് പുറപ്പെട്ടു. കതിരപ്പട്ടാളക്കാർ 11-ാംനു രാവിലെ ദൽഹിയിലെത്തി. കമ്പനിക്കാർ അമ്പരന്നു. 'ലഹളക്കാ

**ചെങ്കോട്ടമേൽ പച്ചക്കൊടി!**

റെ' അമർത്ത്യവാനായി 54–ാം നമ്പർ ഇന്ത്യൻ പട്ടാളത്തിന്ന് കർണൽ റിപ്ലേ കല്പനകൊടുത്തു. പക്ഷെ ദൽഹിയിലെ പട്ടാളക്കാരും മീറത്തിൽ നിന്നു വന്ന "ലഹള"ക്കാരും പരസ്പരം ആശ്ലേഷിയ്ക്കുയാണുണ്ടായതു്!! കർണൽ പരിഭ്രമിച്ചു! അദ്ദേഹത്തേയും മററു് ഇംഗ്ലീഷ് പട്ടാളഉദ്യോഗസ്ഥന്മാരേയും വിപ്ലവകാരികൾ വധിച്ചു. നാതിവിലംബം ഡില്ലിയിലെ ചെങ്കോട്ട അവരുടെ അധീനത്തിലായി.

അപ്പോഴേയ്ക്കും മീറത്തിലെ കാലാൾപ്പടയും പീരങ്കിപ്പടയും ദൽഹിയിലെത്തി. പീരങ്കിപ്പട കോട്ടയിൽ പ്രവേശിച്ച ഉടനെ 'ബഹാദൂർശാഹ്' ചക്രവർത്തിയെ, 21 പീരങ്കികൾ മുഴക്കി, അഭിവന്ദിച്ചു. ഐകകണ്ഠ്യേന എല്ലാവരും അപേക്ഷിച്ചതനുസരിച്ച് വൃദ്ധനായ ചക്രവർത്തി 'സ്വാതന്ത്ര്യസമര'ത്തിൻെറ നേതൃത്വം സ്വീകരിച്ചു.

ദൽഹിയിലെ ചെങ്കോട്ടയുടെ മീതെ ബഹാദൂർ ശാഹ് ചക്രവർത്തിയുടെ ഹരിതപതാക(പച്ചക്കൊടി) പാറിക്കളിച്ചു. 1857ൽ ആരംഭിച്ച സ്വാതന്ത്ര്യസമരത്തിൽ വിപ്ലവകാരികൾ ഈ പച്ചക്കൊടിയെ തങ്ങളുടെ യുദ്ധപതാകയായി സ്വീകരിച്ചു.

കോട്ടയുടെ സമീപത്തു് ഇംഗ്ലീഷുകാരുടെ ഒരു ശസ്ത്രഭണ്ഡാരം (Magazine) ഉണ്ടായിരുന്നു. ഗത്യന്തരമില്ലാതായപ്പോൾ അവർ അതിനെ അഗ്നിക്കിരയാക്കി. എങ്കിലും ഭാരതീയഭടന്മാർക്ക് കുറെ തോക്കുകൾ കര

ഗതമായി. നഗരത്തിലും പട്ടാളകേന്ദ്രത്തിലും (പാളയത്തിലും) വെച്ച് എത്രയോ വെള്ളക്കാർ കൊല്ലപ്പെട്ടു! മെയ് 18-ാംനു- ദില്ലീദുർഗ്ഗം (ചെങ്കോട്ട) മുഴുവനും വിപ്ലവകാരികൾക്ക് അധീനമായി. എല്ലാവരും വീണ്ടും ബഹാദൂർശാഹിനെ ദില്ലീ ചക്രവർത്തിയായി പരിഗണിച്ചുതുടങ്ങി.

കമ്പനിക്കാരുടെ 9-ാംനമ്പർ കാലാൾപ്പട അലിഗർ, മൈൻപുരി, ഇട്ടാവാ, ബുലന്ദ്ശഹർ എന്നിവിടങ്ങളിൽ ചിന്നിച്ചിതറി

വിപ്ലവകാരികൾ ക്കിടന്നിരുന്നു. മെയ് ആരംഭ

ദൽഹിയിലേയ്ക്കു ത്തിൽ, പട്ടാളകേന്ദ്രങ്ങളിൽ

വിപ്ലവപ്രചാരം നടത്തിയിരുന്ന ഒരു ബ്രാഹ്മണനെ അലീഗറിലെ ഇന്ത്യൻ പട്ടാളക്കാരുടെ മുമ്പിൽവെച്ച് തൂക്കിക്കൊന്നു. ഭാരതീയ ഭടന്മാർക്ക് ആ ദൃശ്യം ഏറെയസഹ്യമായിത്തീർന്നു!! അവരുടെ രക്തം തിളച്ചുതുടങ്ങി. 31-ാംനു-വരെ ക്ഷമിച്ചിരിക്കുവാൻ അവർ അശക്തരായി. ക്ഷുഭിതരായ പട്ടാളക്കാർ ഉടനെ വിപ്ലവം തുടങ്ങി. പക്ഷെ ഇംഗ്ലീഷുകാർക്ക് തങ്ങളുടെ കുടുംബത്തോടൊരുമിച്ച് ആ പട്ടണം വിട്ടുപോകുവാനുള്ള അനുമതിനൽകി. മെയ് 20-ാംനു- അലീഗറിൽ സ്വാതന്ത്ര്യപതാക—പച്ചക്കൊടി—പാറിത്തുടങ്ങി. ഭടന്മാർ ആവുന്നത്ര ധനവും ആയുധങ്ങളുമെടുത്ത് ദില്ലിയിലേയ്ക്കു പുറപ്പെട്ടു. തുടർന്ന് ബുലന്ദ്ശഹർ, മൈൻപുരി, ഇട്ടാവാ മുതലായ കേന്ദ്രങ്ങളിലു

ങ്ങളായിരുന്ന ഇന്ത്യൻപട്ടാളങ്ങളും ആ പട്ടണങ്ങളെ സ്വതന്ത്രമാക്കി; ഭരണാധികാരം നഗരവാസികളെ ഏല്പിച്ച്, ആയുധങ്ങളും ഖജാനയും കൈയിലേന്തി, ദൽഹിയിൽ എത്തിച്ചേർന്നു.

**രുഹേൽഖണ്ഡത്തിലെ സൈനികവിപ്ലവം**

“രുഹേൽഖണ്ഡം” എന്ന പ്രവിശ്യയുടെ തലസ്ഥാനമായിരുന്നു “ബറേലി”. അന്തിമ രുഹേലാ നവാബിന്റെ വംശജനായ “ഖാൻ ബഹാദൂർഖാൻ” രുഹേൽഖണ്ഡത്തിലെ വിപ്ലവത്തിന്റെ നേതൃത്വം വഹിച്ചു. ദില്ലി വിപ്ലവകാരികളുടെ ആഹ്വാനം രുഹേൽഖണ്ഡഭടന്മാരെ ഉത്തേജിപ്പിച്ചുവെങ്കിലും ഖാൻ ബഹാദൂർഖാന്റെ നയചാതുരിയാൽ 31-ാംനു-വരെ അവർ അടങ്ങിയിരുന്നു.

**ഖാൻ ബഹാദൂർഖാൻ**

മെയ് 31-ാംനു- രാവിലെ ‘ബറേലി’യിൽ വിപ്ലവം തുടങ്ങി. ഇംഗ്ലീഷുകാർ കൊല്ലപ്പെട്ടു. അവരുടെ ബംഗ്ലാവുകൾ ഭസ്മമായി. ആ മണിക്കൂറിനുള്ളിൽ ബറേലി വിപ്ലവകാരികളുടെ അധീനത്തിലായി. ‘യൂനിയൻജാക്കി’ന്റെ സ്ഥാനത്ത് ‘ഹരിതപതാക’ പാറിക്കളിച്ചു. പീരങ്കിപ്പട്ടാളത്തിലെ സൂബേദാരായിരുന്ന “ബഖ്തഖാൻ” വിപ്ലവസേനയുടെ നേതൃത്വം വഹിച്ചു. ബഹാദൂർഖാൻ ‘രുഹേൽഖണ്ഡത്തി’ന്റെ സുബേദാർ (ഗവർണ്ണർ)പദം സ്വീകരിച്ചു.

രുഹേൽഖണ്ഡം സ്വാതന്ത്ര്യം പ്രാപിച്ച സ്വാർത്തയറിയിപ്പാൻ ഖാൻ ബഹദൂർഖാന്റെ ദൂതൻ ഡില്ലിയിലേക്കു് യാത്രയായി.

‘രുഹേൽ ഖണ്ഡ’ത്തിലെ പ്രധാനപട്ടണങ്ങളായ ശാഹ്ജഹാൻപൂർ, മുരാദാബാദ്, ബദായൂൻ എന്നിവയും ‘ബറേലി’യെപ്പോലെ സ്വതന്ത്രങ്ങളായിത്തീർന്നു, രുഹേൽഖണ്ഡത്തിലെല്ലാം സ്വാതന്ത്ര്യപതാക (പച്ചക്കൊടി) പാറുവാൻ തുടങ്ങി. ‘ഖാൻബഹാദൂർഖാൻ’ പുതിയ സൈന്യത്തെ രൂപീകരിച്ചു് രുഹേൽഖണ്ഡത്തിലെല്ലാം ശാന്തിയും സുവ്യവസ്ഥയും സ്ഥാപിച്ചു. ഡില്ലി ചക്രവർത്തിയുടെ പേരിൽ നികുതി വസൂൽചെയ്തു.

രുഹേൽഖണ്ഡത്തിൽ വിപ്ലവം നടത്തി വിജയശ്രീലാളിതരായിത്തീർന്ന കമ്പനിപ്പട്ടാളക്കാർ (ഭാരതീയഭടന്മാർ), പീരങ്കികളും ആയുധങ്ങളും ഖജാനകളും ഒന്നിച്ചെടുത്തു്, “ബഖ്തഖാ”ന്റെ നേതൃത്വത്തിൽ ഡൽഹിയിലേക്കു പുറപ്പെട്ടു.

**ആജംഗഢ് സ്വതന്ത്രമായി**

ആഗ്രയും കല്കത്തയും ഇടയിൽ അക്കാലത്തു് ‘ദാനപൂരി’ൽ മാത്രമേ നല്ലൊരു വെള്ളപ്പട്ടാളം ഉണ്ടായിരുന്നുള്ളു. ആദ്യനിശ്ചയം പോലെ ഒരേസമയത്തു് എല്ലാ സ്ഥലങ്ങളിലും വിപ്ലവം സമാരംഭിച്ചിരുന്നുവെങ്കിൽ ഇംഗ്ലീഷുകാർക്കു് ചുരുങ്ങിയതു് ഉത്തരഭാരതത്തിൽനിന്നെങ്കിലും കെട്ടുകെട്ടി ഓടേണ്ടിവരുമായിരുന്നു. പക്ഷേ വി

പ്ലവം അകാലത്തുതന്നെ പൊട്ടിപ്പുറപ്പെടുകയാണല്ലോ ഉണ്ടായതു്.

ജൂൺ 8-ാംനു "ആജംഗഢിൽ" 17-ാം നമ്പർ പട്ടാളം വിപ്ലവം തുടങ്ങി. അവർ ഇംഗ്ലീഷുകാൎക്കു് അഭയദാനം നല്കി. അവൎക്കും അവരുടെ കുടുംബങ്ങൾക്കും ബനാറസ്സിലേക്കു് പോകുവാനുള്ള സൌകൎയ്യങ്ങൾ ചെയ്തുകൊടുത്തു. കമ്പനിക്കാരുടെ ഖജാന, ആയുധഭണ്ഡാരം, ജയിൽ, ആപ്പീസ്സുകൾ എന്നിവയെല്ലാം വിപ്ലവകാരികളുടെ അധീനത്തിലായി. രാത്രിയായപ്പോഴേക്കും ആജംഗഢ് പട്ടണത്തിന്റെ മീതെ ഹരിതപതാക ശോഭിച്ചുതുടങ്ങി.

**ജനറാൾ നീൽ ബനാറസ്സിൽ**

മീറത്തിൽ വിപ്ലവം പൊട്ടിപ്പുറപ്പെട്ട ഉടനെ അന്നത്തെ ഗവർണ്ണർ ജനറാൾ ആയിരുന്ന "കാനിങ്ങ് പ്രഭു" (Earl of Canning), ബോംബെ, മദ്രാസ്, റങ്കൂൺ എന്നിവിടങ്ങളിൽ നിന്നു് വെള്ളപ്പട്ടാളങ്ങളെ വരുത്തി ബങ്കാളിൽ ഒരുക്കിനിർത്തി. അക്കാലത്തു് ചൈനയെ ആക്രമിക്കാൻപോയിരുന്ന ഇംഗ്ലീഷ്സേനയെ കാനിങ്ങ് ഇന്ത്യയിൽ തടഞ്ഞുനിർത്തി. അതിലെ വലിയൊരുവിഭാഗം സുപ്രസിദ്ധ സേനാനായകനായ ജനറൽ നീലിന്റെ (General Neill) നേതൃത്വത്തിൽ ബനാറസ്സിലെത്തി.

### ബെനാറസ്സിലെ വിപ്ലവം

ജൂൺ 4-ാംനു- അസംഗഢ് വിജയവാർത്ത ബെനാറസ്സുകാർ അറിഞ്ഞു. ബെനാറസ്സിലെ (കാശിയിലെ) ഇംഗ്ലീഷ് പട്ടാളമേധാവികൾ അവിടത്തെ ഭാരതീയ ഭടന്മാരെക്കൊണ്ട് അന്നുതന്നെ ആയുധംവെപ്പിയ്ക്കാൻ തീരുമാനിച്ചു. പരേഡ് മൈതാനത്തിൽ ഇന്ത്യൻപട്ടാളക്കാർ അണിനിരന്നു. ആയുധം അടിയറവെയ്ക്കാനുള്ള ആജ്ഞ പുറപ്പെട്ടു. ആ വീരയോദ്ധാക്കൾ ഉടനെ ആയുധഭണ്ഡാരത്തേയും ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാരേയും ആക്രമിച്ചു. വിപ്ലവകാരികളെ അടക്കുവാൻ ഒരു സിക്കപട്ടാളം നിയുക്തമായി. പക്ഷേ ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാർ തിരിച്ചറിയാൻ കഴിയാതെ, സിക്കുകാരുടെ നേരേയും പീരങ്കി നീട്ടി. ഗത്യന്തരമില്ലാതെ സിക്കുകാരും വിപ്ലവകാരികളുടെ ഭാഗത്തു് ചേർന്നു. 1857-ലെ മഹാവിപ്ലവത്തിൽ മറെറാരിടത്തും സിക്കുകാർ (ശിഖർ) ഹിന്ദുക്കളേയും മുസൽമാന്മാരേയും സഹായിച്ചതായി അറിയുന്നില്ല.

ബെനാറസ്സിലെ ജനത വിപ്ലവകാരികളെ സർവ്വാത്മനാ സഹായിച്ചുവെങ്കിലും സിക്കുകാരും അവിടത്തെ കുബേരന്മാരും (വലിയ ജന്മികളും) നാമമാത്രനരേശനും ഇംഗ്ലീഷുകാരുടെ 'പാദദാസ'ന്മാരായി ദേശദ്രോഹം ചെയ്തു! ബെനാറസ്സ് നഗരത്തിൽ കമ്പനിക്കാർതന്നെ അധികാരം നടത്തിയെങ്കിലും അതിനു ചുറ്റുമുള്ള മിക്ക പ്രദേശങ്ങളും വിപ്ലവകാരികൾ അധീനപ്പെടുത്തി.

ബ്രിട്ടീഷുകാർ (കമ്പനിക്കാർ) പുതുതായി നിശ്ചയിച്ചിരുന്ന ജന്മികളുടെ സ്ഥാനത്തു് പരമ്പരാവകാശമുള്ള പഴയജന്മികളെ വാഴിച്ചു. ഇംഗ്ലീഷുകാരുടെ കോടതികൾ, ജയിലുകൾ, ആപ്പീസുകൾ, റയിൽപ്പാതകൾ, കമ്പികൾ എന്നിവയെല്ലാം നശിപ്പിക്കപ്പെട്ടു. ഗ്രാമങ്ങൾതോറും പച്ചക്കൊടിയേന്തിയ സ്വയംസേവകന്മാർ (വളണ്ടിയർമാർ) പാറാവുനിന്നു.

**അല്ലഹബാദിലെ വിപ്ലവം**

അല്ലഹബാദ് (ഇലാഹബാദ്) അന്നുമിന്നും ഒരുപോലെ പ്രാധാന്യമർഹിക്കുന്ന നഗരമാണ്. സുവിശാലമായ അല്ലഹബാദ് കോട്ടയിൽ കരിമരുന്നും ആയുധങ്ങളും ധാരാളം ശേഖരിച്ചുവെച്ചിരുന്നു. ജൂൺ 6-ാംനു അല്ലഹബാദിലും വിപ്ലവകാഹളം മുഴങ്ങി. ഇന്ത്യൻപട്ടാളവും ജനതയും വിപ്ലവത്തിൽ പങ്കുകൊണ്ടു. അന്യനഗരങ്ങളിൽ നടന്നതെല്ലാം ഇവിടെയും സംഭവിച്ചു. ആ സമയത്തു് അല്ലഹബാദ്കോട്ടയിൽ ഒരു സിക്കുപട്ടാളം ഉണ്ടായിരുന്നു. അവർ വിപ്ലവകാരികളെ സഹായിച്ചില്ല. ഇംഗ്ലീഷുകാരുടെ മിത്രങ്ങളായി വർത്തിച്ചു. അവരുംകൂടി സഹകരിച്ചിരുന്നുവെങ്കിൽ സുപ്രസിദ്ധമായ അല്ലഹബാദ്കോട്ടയും യുദ്ധോപകരണങ്ങളും മററും സ്വാതന്ത്ര്യഭടന്മാരുടെ അധീനത്തിൽപെട്ടമായിരുന്നു. പക്ഷെ സിക്കുകാർ സ്വദേശശത്രുക്കളെ സഹായിക്കുകയാണുണ്ടായതു്. തന്നിമിത്തം അല്ലഹബാ

ട് കോട്ടയുടെ മീതെ ഇംഗ്ലീഷുകാരുടെ കൊടി (യൂനിയൻജാക്ക്) നിർബാധം പാറിക്കളിച്ചു. എങ്കിലും കോട്ടയൊഴികെ ബാക്കി നഗരമെല്ലാം വിപ്ലവകാരികൾ കൈവശപ്പെടുത്തി. ഗ്രാമങ്ങൾതോറും പച്ചക്കൊടി ഉയർത്തപ്പെട്ടു. നഗരത്തിലെ ബാലകന്മാർപോലും ഹരിതപതാകകളേന്തി ഘോഷയാത്ര നടത്തി.

**മൌലവി ലിയാക്കത്ത് അലി**

നഗരവാസികളും പ്രമാണികളുംകൂടിയാലോചിച്ചു് "മൌലവി ലിയാക്കത്ത് അലി"യെന്ന സുയോഗ്യനെ അല്ലഹബാദിലെ സുബേദാരായി നിശ്ചയിച്ചു. ചക്രവർത്തിയുടെ പ്രതിനിധിയെന്നനിലയിൽ അദ്ദേഹം ഭരണം കൈയേററു. നഗരത്തിലെല്ലാം ശാന്തി സ്ഥാപിച്ചശേഷം ലിയാക്കത്ത് അലി അല്ലഹബാദ് ദുർഗ്ഗത്തെ അധീനമാക്കുവാൻ യത്നിച്ചു. കോട്ടയ്ക്കുള്ളിലുണ്ടായിരുന്ന സിക്കുകാരെ സ്വാതന്ത്ര്യസമരത്തിലേയ്ക്കു് ആഹ്വാനംചെയ്തു. പക്ഷേ അവർ ദേശഭക്തികാണിച്ചില്ല!!



# 4. ജനറൽ നീലിൻെറ ദമനയാത്ര !!

ജനറൽ നീലിൻെറ നേതൃത്വത്തിൽ ഒരു വലിയ സേന (ഭൂരിപക്ഷം വെള്ളക്കാരും കറുത്ത സിക്കുകാരും മദ്രാസുകാരും അടങ്ങിയതു്.) വിപ്ലവകാരികളെ ദമനം ചെയ്യുവാനായി ബെനാറസ്സിലേക്കു വന്നതു് ഓർക്കുന്നുണ്ടല്ലൊ.

**നീലോ നീലനോ?**

ഗൌരഗാത്രത്തിനുള്ളിൽ ക്രൂരമായ വിഷാക്തഹൃദയം വഹിച്ചിരുന്ന സേനാനായകനെ—'നീലി'നെ—ആയാളുടെ നിർദ്ദയമർദ്ദനങ്ങളും നിഷ്ഠുരകർമ്മങ്ങളും 'നീല'നാക്കിത്തീർത്തു!! ക്രൌര്യകാകോളം നിറഞ്ഞിരുന്ന ആ കഠിനഹൃദയം കട്ടനീലത്തെ വെന്നിരുന്നു !!

ജനറൽ നീൽ ബെനാറസ്സിൽ വന്നതും [illegible] തുടങ്ങി. ബെനാറസ്സിനു ചുററുമുള്ള പ്രദേശങ്ങളെ വീണ്ടും കൈവശപ്പെടുത്തുവാനായി തൻെറ വിശാല സേനയെ പല സംഘങ്ങളായി വിഭാഗിച്ചു് എല്ലാ ഭാഗത്തേക്കും അയച്ചു. ആജ്ഞാകാരികളായ ആ യമകിങ്കരന്മാർ നാട്ടനീളെ നിസ്സങ്കോചം നടത്തിയ പൈശാചികകൃത്യങ്ങൾ ആംഗലചരിത്രകാരന്മാർതന്നെ രേഖപ്പെടുത്തിയിട്ടുണ്ടു്!!

മദാന്ധരായ അവർ വഴിയിൽ കണ്ടവരെയെല്ലാം വധിച്ചു. നിരപരാധികളെയും വൃദ്ധരെയും കുട്ടികളെയും

**ആളുകൾ അക്കങ്ങളായി!!**

സ്ത്രീകളേയും കൂട്ടക്കൊലയിൽനിന്നു് ഒഴിവാക്കുവാനുള്ള കരുണപോലും അവർ കാണിച്ചില്ല. ഗ്രാമങ്ങളേയും തന്നിവാസികളേയും ഭസ്മമാക്കി! മാർഗ്ഗമദ്ധ്യേ കണ്ടവരെയെല്ലാം വഴിനീളെ വരിവരിയായി തൂക്കിലിട്ടു!! ആംഗലഭടന്മാർ, മനോവിനോദത്തിന്നുവേണ്ടി, തൂക്കിലിട്ടവരുടെ കൈകാലുകളെ വളച്ചും തിരിച്ചും 8, 9 എന്നീ അക്കങ്ങളുടെ ആകൃതിയിലാക്കിത്തീർത്തിരുന്നുവത്രെ!!

**ജനറൽ നീൽ അല്ലഹബാദിൽ**

ബെനാറസ്സിൽനിന്നു് വിജയിയായ നീലും സൈന്യവും അല്ലഹബാദിലേക്കു് നീങ്ങി. മാർഗ്ഗമദ്ധ്യത്തിലുണ്ടായിരുന്ന ഗ്രാമങ്ങളും തദ്വാസികളും വെന്തുമണ്ണടിഞ്ഞു!! വഴിനീളെ വൃക്ഷശാഖകളിൽ നിർദ്ദോഷികളെപ്പോലും തൂക്കിക്കൊന്നു. അവസാനം, ജൂൺ 11-ാംനു-, ആ സംഹാരരുദ്രനും സഹായികളും അല്ലഹബാദിലെത്തി. സിക്കുകാർ ബ്രിട്ടീഷുകാരുടെ സഹായികളായി വർത്തിച്ചതിനാൽ അല്ലഹബാദ്കോട്ട കമ്പനിക്കു് നഷ്ടപ്പെട്ടിരുന്നില്ല. എങ്കിലും നീലിന്നു് നാട്ടുകാരെ വിശ്വസിപ്പാൻ കഴിഞ്ഞില്ല. കോട്ടയിലുണ്ടായിരുന്ന സിക്കുകാരെ ഗ്രാമങ്ങൾ കൊള്ളചെയ്യുവാനും കൊള്ളിവെയ്ക്കുവാനും അയച്ചു് തൽസ്ഥാനത്തു് വെള്ളപ്പട്ടാളക്കാരെ നിർത്തി.

വിപ്ലവകാരികളുടെ രക്ഷാകേന്ദ്രം നഗരത്തിലെ ''ഖുസരോബാഗ്'' ആയിരുന്നു. ജൂൺ 17-ാംനു- ഇംഗ്ലീഷുകാർ ഖുസരോബാഗിനെ ആക്രമിച്ചു. വിപ്ലവകാരികൾ ''മൌലവി ലിയാക്കത്ത്'' അലി''യുടെ നേതൃത്വത്തിൽ സധീരം പോരാടി. എങ്കിലും നീലിന്റെ വിശാലസേനയെ വിജയിക്കുവാൻ എണ്ണത്തിൽ ചുരുങ്ങിയ സ്വാതന്ത്ര്യഭടന്മാർ ശക്തരല്ലെന്നു കണ്ടപ്പോൾ ലിയാക്കത്ത് അലി തന്റെ അനുയായികളോടും ഖജാനയോടുംകൂടി അന്നു രാത്രി ''കാൺപൂരി''ലേയ്ക്കു പുറപ്പെട്ടു. *

**അല്ലഹബാദിലെ സപ്തശാഖികൾ**

ജൂൺ 18-ാംനു- ഇംഗ്ലീഷുകാർ സിക്കുകാരുടെ സഹായത്തോടുകൂടി അല്ലഹബാദ് നഗരത്തിൽ പ്രവേശിച്ചു. 'നീലി'ന്റെ നിരീക്ഷണത്തിൽ, വെള്ളപ്പട്ടാളവും അവരുടെ പാദസേവകന്മാരായിരുന്ന സിക്കപടയാളികളും 'പക'വീട്ടുവാൻവേണ്ടി അവിടെയെല്ലാം ചെയ്ത കൂട്ടക്കൊല പൈശാചികമായിരുന്നു!! പച്ചക്കൊടികളും വാദ്യവുമായി ഘോഷയാത്ര നടത്തിയ ''അപരാധ''

* കാൺപൂർ കമ്പനിക്കാക്ക് അധീനമായപ്പോൾ ലിയാക്കത്ത് അലി ദക്ഷിണേന്ത്യയിലേയ്ക്ക് പോയി. അവിടെ വെച്ച് അദ്ദേഹം ബന്ധനസ്ഥനായി. പിന്നീട് അന്തമാനിലേയ്ക്ക് നിർവാസിതനാവുകയും അവിടെവെച്ച് നിര്യാതനാവുകയും ചെയ്തു.

ത്തിന്നു് ചെറുബാലന്മാരെപ്പോലും തൂക്കിക്കൊല്ലുവാൻ അവർ സംശയിച്ചില്ല!! അല്ലഹബാദ് ചൌക്കിലുണ്ടായിരുന്ന ഏഴ് വേപ്പുവൃക്ഷങ്ങളുടെ കൊമ്പുകളിന്മേൽ അല്പദിവസങ്ങൾക്കുള്ളിൽ നിർദ്ദോഷികളായ ഏകദേശം എണ്ണൂറു പൌരന്മാരെ തൂക്കിക്കൊല്ലുകയുണ്ടായി!! "തൂക്കിക്കൊല്ലുന്നതു" എങ്ങനെയെന്നു് മനസ്സിലാക്കുവാൻ വേണ്ടി ഓടിയെത്തിയ ഒരു ദർശനോത്സുകനെ ഇംഗ്ലീഷുകാർ 'തൂക്കിക്കൊന്നു്' ഉദാഹരണസഹിതം 'പാഠം' പഠിപ്പിച്ചു !!

**തൂക്കും തോക്കും തീയും ഭീയും !!**

സപ്തശാഖികളെപ്പോലെ ഗ്രാമങ്ങൾതോറും നിരവധി ശപ്തവൃക്ഷങ്ങൾ "മാതൃകാ" സംഹാരത്തിന്നു് സാക്ഷികളായിത്തീർന്നു! നിർദ്ദോഷികളും നിരായുധരുമായ ചില നഗരവാസികൾ തോണിയിൽ കയറി രക്ഷപ്പെടുകയായിരുന്നു. കരയിലുണ്ടായിരുന്ന ബ്രിട്ടീഷ് പട്ടാളം ആ അഭയാർത്ഥികളെ നിർദ്ദയം വെടിവെച്ചു് നശിപ്പിച്ചു!! നിർദ്ദോഷികളായ വൃദ്ധന്മാരേയും രോഗികളേയും സ്ത്രീകളേയും പൈതങ്ങളേയും ആ രക്തപിപാസുക്കൾ കൊന്നൊടുക്കി!! ഗ്രാമങ്ങളെ വിഴുങ്ങുന്ന ആ രക്തവഹ്നിയും ഗാത്രങ്ങളിൽനിന്നൊഴുകുന്ന രക്തനദികളും ഭയാനകദൃശ്യങ്ങളായിരുന്നു!! നാട്ടിലെല്ലാം നരവേട്ട!! നോട്ടമെത്തുന്നിടങ്ങളിൽ ഉടനീളം തൂക്കും തോക്കും ഉയരുന്ന തീയും ഭീയും!!!......................

**കൊലയാളികൾക്കിടയിൽ കോളറ!!**

ജനറൽ 'നീലി'ന്റെ നേതൃത്വത്തിൽ നടന്ന 'നരവേട്ട' നാട്ടുകാരെ ഭയപ്പെടുത്തുന്നതിനു പകരം 'വെറുപ്പിക്കുക'യാണുണ്ടായതു്. വെള്ളക്കാർക്കു് അവരുടെ രോഗികളെയും ശവങ്ങളെയും നീക്കംചെയ്യുവാൻ കൂലിക്കാരെ കിട്ടിയില്ല; വാഹനങ്ങൾ ലഭിച്ചില്ല. ബ്രിട്ടീഷുകാർക്കു് ഭക്ഷണസാമഗ്രികൾ നൽകുന്നതിനുപോലും ഗ്രാമീണർ സന്നദ്ധരായില്ല. 'മർദ്ദിതരാ'യ നാട്ടുകാരുടെ നിസ്സഹകരണവും ജൂൺമാസത്തിൽ ഗഗനം പൊഴിഞ്ഞ അഗ്നികിരണങ്ങളും വെള്ളക്കാരെയെല്ലാം ''വെള്ളം കുടിപ്പിച്ചു''!! ആ കൊലയാളികളുടെ കൂടാരങ്ങളിൽ കോളറ കടന്നുകൂടി!!



# 5. കാൺപൂരിലെ വിപ്ലവം

ആരംഭം

നാനാസാഹേബ്, അദ്ദേഹത്തിന്റെ സഹോദരന്മാർ, അജീമുല്ലാഖാൻ, താന്ത്യാടോപ്പെ എന്നിവർ കാൺപൂരിലെ സ്വാതന്ത്ര്യസമരത്തിന്റെ മഹാരഥന്മാരായിരുന്നു. 'ബിഠൂ'രിലിരുന്ന് അവർ രഹസ്യമായി വിപ്ലവത്തിനു വേണ്ടുന്ന ഒരുക്കങ്ങൾ കൂട്ടുകയുണ്ടായി. കാൺപൂരിലെ ബ്രിട്ടീഷ് പട്ടാളത്തിന്റെ അധിപതി "സർ ഹ്യൂ വീലർ" (General Wheeler) ആയിരുന്നു. ഡൽഹിനഗരം സ്വതന്ത്രമായ വിവരമറിഞ്ഞപ്പോൾ കാൺപൂർ നിവാസികൾ ആനന്ദോത്സവം കൊണ്ടാടി. അവിടത്തെ ഇന്ത്യൻപട്ടാളക്കാർ രഹസ്യസഭകൾകൂടി കാര്യാലോചനകൾ നടത്തി. മെയ് 31-ാംനു-വരെ അടങ്ങിയിരിക്കുവാൻ നാനാസാഹേബ് നിശ്ചയിച്ചു.

ദില്ലീവൃത്താന്തം കാൺപൂരിലെ ഇന്ത്യക്കാർ അറിഞ്ഞ് രണ്ടുദിവസം കഴിഞ്ഞശേഷമേ അവിടത്തെ ഇംഗ്ലീഷുകാർ ഗ്രഹിച്ചുള്ളു. വിപ്ലവകാരികളുടെ സന്ദേശവാഹകന്മാർ മിന്നൽവേഗത്തിൽ സഞ്ചരിച്ച് നാട്ടിന്റെ നാനാഭാഗങ്ങളിലും വാർത്താവിതരണം നടത്തിയിരുന്നതു് സ്തുത്യർഹമത്രെ.

കാൺപൂരിലെ ഇംഗ്ലീഷുകാർ അത്യധികം ഭയപ്പെട്ടു. 'വീലർ'(Wheeler) നാനാസാഹേബിന്റെ സാ

ഹായ്യം തേടി. അദ്ദേഹത്തിന്ന് നാനാസാഹേബിന്റെ പേരിൽ സന്ദേഹമുണ്ടായിരുന്നില്ല. നാനാ സേനാസമേതം കാൺപൂരിലേക്കു നീങ്ങി. 'വീലർ'കമ്പനിയുടെ ഖജാനയും ആയുധഭണ്ഡാരവും നാനാസാഹേബിനെ ഏല്പിച്ചു

ജൂൺ 4-ാംനു- അർദ്ധരാത്രിക്കു് ഭാരതീയഭടന്മാർ വിപ്ലവം തുടങ്ങി. സുബേദാർ "ടീകാസിംഹ"യായിരുന്നു അവരുടെ അഗ്രണി. ഇംഗ്ലീഷുകാരുടെ ഭവനങ്ങൾ അഗ്നിക്കു് ആഹാരമായി. യൂനിയൻ ജാക്കുകൾ നിലം പതിച്ചു. പച്ചക്കൊടികൾ പാറിക്കളിച്ചു. നാനാസാഹേബിന്റെ ഭടന്മാരും വിപ്ലവത്തിൽ പങ്കുകൊണ്ടു. ഖജാനയും ശസ്ത്രങ്ങളും വിപ്ലവകാരികൾ കരസ്ഥമാക്കി. സേനയും ജനതയും നാനാസാഹേബിനെ തങ്ങളുടെ രാജാവായി—ഡില്ലീചക്രവർത്തിയുടെ അധീനസ്ഥനായ രാജാവായി—തിരഞ്ഞെടുത്തു. പുതിയ ഉദ്യോഗസ്ഥന്മാർ നിയുക്തരായി. ഘോഷയാത്രകളും ഉത്സവങ്ങളും മുറയ്ക്കു നടന്നു.

ജൂൺ 6-ാംനു- നാനാസാഹേബ് ജനറൽ വീലർക്ക് കോട്ട വിട്ടുകൊടുക്കുവാനുള്ള മുന്നറിവ് നൽകി.

**കോട്ട വളഞ്ഞു**

കാൺപൂരിലെ മിക്ക ബ്രിട്ടീഷുകാരും അവരുടെ സ്ത്രീകളും കുട്ടികളും കോട്ടക്കുള്ളിലുണ്ടായിരുന്നു. ക്രാന്തികാരികൾ കോട്ടയെ വളഞ്ഞു് പീരങ്കി പ്രയോഗം തുടങ്ങി. ഇംഗ്ലീഷുകാർക്ക് വമ്പിച്ചനാശം

സംഭവിച്ചു. 'വീലർ' രഹസ്യമായി 'ലക്ക്നൌവി'ലേക്കു് ഒരു ദൂതനെ അയച്ചു് സാഹായ്യമഭ്യർത്ഥിച്ചു.

നാനാഭാഗങ്ങളിൽനിന്നും നാനാസാഹേബിനു് സഹായങ്ങൾ ലഭിച്ചുതുടങ്ങി. ജന്മികൾ ധനവും ജനവുമായി സഹായത്തിനെത്തി.

**വാരാംഗന വീരാംഗനയായി**

ജനത സർവ്വാത്മനാ സഹകരിച്ചു. ഹിന്ദു-മുസ്ലീം സ്ത്രീകൾ കൂടി വെളിയിൽവന്നു് സേനയെ സഹായിച്ചു. ശത്രുവിന്റെ ഉണ്ടകളെ തൃണവൽ ഗണിച്ചു് ആ വീരരമണികൾ ഭാരതീയ ഭടന്മാർക്കു് ആയുധവും ആഹാരവും എത്തിച്ചുകൊടുത്തു. ''അജീജൻ'' എന്ന വേശ്യയുടെ വീരോചിതകൃത്യങ്ങൾ വിസ്മയാവഹമത്രെ. ആയുധംധരിച്ചു് അശ്വാരൂഢയായി അടർക്കളത്തിലും അങ്ങാടിത്തെരുവുകളിലും വിദ്യുല്ലതപോലെ വിരഞ്ഞെത്തി ആ വാരാംഗന വീരാംഗനയെന്നോണം ക്ഷീണിതരേയും ക്ഷതമേററവരേയും ശുശ്രൂഷിച്ചു!!

നാനാസാഹേബ് നഗരത്തിൽ ഭരണത്തിനുവേണ്ടുന്ന ഏർപ്പാടുകൾചെയ്തു. ശാന്തിയും സുവ്യവസ്ഥയും സ്ഥാപിതമായി. അവസാനം,

**ആംഗലേയരുടെ ആത്മസമർപ്പണം**

ഗത്യന്തരമില്ലാതെ, ജൂൺ 25-ാംനു- ജനറൽ വീലർ കീഴടങ്ങി. 26-ാംനു- ഇരുഭാഗക്കാരുടേയും പ്രതിനിധികൾ തമ്മിൽ സംഭാഷണംനടന്നു. അജീമുല്ലാഖാൻ ഇംഗ്ലീഷുഭാഷാ പണ്ഡിതനാ

യിരുന്നിട്ടും കമ്പനി പ്രതിനിധികളെ ഹിന്ദുസ്ഥാനിയിൽതന്നെ സംസാരിക്കുവാൻ നിർബ്ബന്ധിച്ചു. സ്വഭാഷാപ്രേമവും സ്വാതന്ത്ര്യപ്രസ്ഥാനവും തമ്മിൽ അഭേദ്യബന്ധമുണ്ടല്ലോ.

ഇംഗ്ലീഷുകാരും, കോട്ടയും, പീരങ്കികളും, ആയുധങ്ങളും, ഖജാനയും നാനാസാഹേബിന്റെ അധീനത്തിലായി. ആത്മസമർപ്പണം ചെയ്ത ആംഗലേയരെ യാതൊരു കേടുംകൂടാതെ തോണിവഴിയായി അല്ലഹബാദിൽ എത്തിക്കാമെന്നു് നാനാ ഏററിരുന്നു. അതുപോലെ വെള്ളക്കാർ കോട്ടയിൽനിന്നു് ഒന്നരനാഴിക ദൂരത്തുള്ള "സതീ ചൌരാഘട്ടിൽ" (കടവിൽ) സുരക്ഷിതരായി എത്തിച്ചേർന്നു.

നീലിന്റെയും കൂട്ടുകാരുടേയും കൂട്ടക്കൊലയും കൊള്ളിവെപ്പും കൊള്ളയും കടുംകൈകളും കാരണം അഗതികളായിത്തീർന്ന അഗണിതജനാവലി അല്ലഹബാദിൽനിന്നു് ആർത്തനാദംമുഴക്കി കാൺപൂരിൽ വന്നുചേർന്നിരുന്നു.

**സതീ ചൌരയിലെ സംഹാരം**

നീലിന്റെ നരവേട്ടയും ക്രൂരകൃത്യങ്ങളും അറിഞ്ഞു് കാൺപൂർ നിവാസികൾ കോപാന്ധരായി. ക്ഷുഭിതരായ ജനതയും ഭടന്മാരും സതീചൌരയിലെത്തിയിരുന്ന ബ്രിട്ടീഷുകാരെ ആക്രമിച്ചു കൊന്നുതുടങ്ങി. നാനാ തന്റെ കൊട്ടാരത്തിലായിരുന്നു. അദ്ദേഹത്തിന്റെ യത്നത്താൽ ആംഗലേയ സ്ത്രീകളും അവരുടെ കുട്ടികളും രക്ഷപ്പെട്ടു.

“സതീ ചൌരാഘട്ടി”ലെ ഹത്യാകാണ്ഡം സർവ്വഥാ നിന്ദനീയമാണെങ്കിലും അതിന്റെ അതിപ്രധാനമായ ഉത്തരവാദികൾ നാദിർഷാമാരെ കവച്ചുവെച്ച നീലും ആയാളുടെ നീന്നാസ്സൂളമാണ്!! ആ ഗർഹണീയകൃത്യത്തിൽ നാനാസാഹേബിന് ഒരുതരത്തിലും പങ്കുണ്ടായിരുന്നില്ലെന്ന് ആംഗലേയർതന്നെ സമ്മതിച്ചിട്ടുണ്ട്.

**നാനാസാഹേബിന്റെ രാജ്യാഭിഷേകം**

വിജയശ്രീലാളിതനായ നാനാസാഹേബ് ജൂൺ 28-ാംനു- കാൺപൂരിൽ ഒരു “ദർബാർ”നടത്തി. പിന്നീട് അദ്ദേഹം ബിഠൂരിലേക്ക് പോയി. അവിടെവെച്ച് ജൂലായ് 1-ാംനു- നാനാസാഹേബ് ധുന്ധുപന്ത് യഥാവിധി “പേശവാ”പദത്തിൽ അഭിഷിക്തനായി. മൃതപ്രായമായിരുന്ന പേശവയുടെ അധികാരത്തിനും അന്തസ്സിനും നൈമിഷികമായ നവജീവൻ ലഭിച്ചു.

**വീണ്ടും സമരം**

അല്ലഹബാദ് നഗരവും കോട്ടയും വീണ്ടും ഇംഗ്ലീഷുകാരുടെ അധീനത്തിലായി. ഉത്തരേന്ത്യയിലെ വിപ്ലവകാരികളെ ദമനംചെയ്യാൻ ഉചിതമായ ഒരു സ്ഥാനമായിരുന്നു അല്ലഹബാദ്. തന്നിമിത്തം “കാനിങ്ങ്പ്രഭു” (Lord Canning) അല്ലഹബാദിനെ തന്റെ “വിപ്ലവകാല” തലസ്ഥാനമാക്കി.

കാൺപൂർ പതനവും അവിടത്തെ വെള്ളക്കാരുടെ ദുർദ്ദശയും അറിവായപ്പോൾ ജനറൾ നീൽ, മേജർ റിനാഡിന്റെ (Major Renaud) കീഴിൽ ഒരു സേനയെ കാൺപൂരിലേയ്ക്കയച്ചു. നീലിന്റെ "നീതി" നിറവേററിക്കൊണ്ടു്—കൊള്ളയും കൊലയും നടത്തിക്കൊണ്ടു്—റിനാഡിന്റെ സൈന്യം കാൺപൂരിലേക്കു് നീങ്ങി. അപ്പോഴേക്കും "ജനറൾ ഹാവലോക്കി"ന്റെ (General Havelock) കീഴിൽ വലിയൊരു സേനയും പീരങ്കിപ്പടയും സഹായത്തിനെത്തി. സംയുക്തസൈന്യം, "മുഹമ്മദ് തുഗ്ലക്കി"നെയും ലജ്ജിപ്പിക്കുമാറു് ആസുരകൃത്യങ്ങൾ തുടന്നുകൊണ്ടു് മുന്നോട്ടു നീങ്ങി!!

വിപ്ലവകാരികളും ബ്രിട്ടീഷ് പട്ടാളവും ജൂലായ് 12-ാംനു- "ഫത്തഹ്പുരി"ൽവെച്ചു് ഏററുമുട്ടി. അതിൽ ഇംഗ്ലീഷുകാർ വിജയംനേടി. ഫത്തഹ്പുർ അതിനുമുമ്പുതന്നെ സ്വതന്ത്രമായിരുന്നു. പക്ഷെ വിജയികളായ കമ്പനിക്കാർ ആദ്യം നഗരം മുഴുവൻ കൊള്ളയടിക്കുകയും പിന്നീടു് അതിനേയും തന്നിവാസികളെയും ചുട്ടു ചാമ്പലാക്കുകയും ചെയ്തു!!

**കാൺപൂരിലെ "കൂപം"**

ഈ ഘട്ടത്തിൽ കാൺപൂരിലെ "ബീബീഗഡിൽ" ബന്ധനസ്ഥകളായിരുന്ന ചില ആംഗലേയ സ്ത്രീകളേയും കുട്ടികളേയും ക്രാന്തികാരികൾ കൊല്ലുകയും അവരുടെ ശവങ്ങളെ ഒരു കിണററിലിടുകയും ചെയ്തതായി

ചില ഇംഗ്ലീഷ് ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ സംഭവത്തെ അടിസ്ഥാനപ്പെടുത്തി നാനാസാഹേബിനെ നിർദ്ദയനും ഘാതകനുമായി ചിത്രീകരിക്കുവാൻ അവർ മടിച്ചില്ല. നിരപരാധിനികളായ അബലകളെ, മാനഭംഗവും അംഗഭംഗവും ചെയ്തതിനുശേഷമാണ് കൊന്നതെന്നും മററും "ടിപ്പണികൾ" എഴുതിച്ചേർത്തിട്ടുണ്ട് !

"ബീബീഗറി"ലെ ഹത്യാകാണ്ഡം യഥാർത്ഥസംഭവമാണോ എന്ന് ഇനിയും തെളിഞ്ഞുകഴിഞ്ഞിട്ടില്ല. വാസ്തവത്തിൽ അങ്ങനെയൊരു സംഹാരം നടന്നിട്ടുണ്ടെങ്കിൽ അത് സർവ്വഥാ നിന്ദനീയമാണ്. "കല്ക്കത്തയിലെ ഇരുട്ടറ"യെപ്പോലെ "കാൺപൂരിലെ കൂപ"വും കപോലകല്പിതം തന്നെയാവാം. അഥവാ വിജയഗർവ്വികളായ നീലിന്റെയും ഹേവലോക്കിന്റെയും മററും പൈശാചികകർമ്മങ്ങൾ അറിവായപ്പോൾ ക്ഷണികക്രോധത്തിന് അധീനരായ ചില ഭടന്മാർ അങ്ങനെ ചെയ്തിരിക്കാം. ഏതായാലും നാനാസാഹേബോ മററു നേതാക്കന്മാരോ ഇതിന് ഉത്തരവാദികളല്ല.

**ഹേവലോക്കിന്റെ വിജയം**

ജനറൽ ഹേവലോക്കിന്റെയും നാനാസാഹേബിന്റെയും സേനകൾ തമ്മിൽ കാൺപൂരിനു സമീപം ഏററുമുട്ടി. ഭയങ്കരമായ സമരം നടന്നു. ഹേവലോക്കിന്റെ സൈന്യം വിപുലമായിരുന്നതിനാൽ വിജയശ്രീ അവരെയാണ്

അനുഗ്രഹിച്ചതു്. നാനാവിന്റെ സേന ബിതൂരിലേക്കു് മാറി. വിജയംകൊണ്ടു് ആനന്ദഭരിതരായ ഹേവലോക്കിന്റെ പെരുമ്പട ജൂലായി 17-ാംനു- കാൺപൂരിൽ പാദാർപ്പണം ചെയ്തു.

കൊള്ളയും കൊലയും കഴുമരത്തിൽ കയററലും യഥേഷ്ടം തുടൎന്നു. ബീബിഗറിലെ മണ്ണിൽ പററിപ്പിടിച്ചിരുന്ന രക്തത്തെ, വിപ്ലവകാരികളെന്നു് സംശയം തോന്നിയ ചില കലീനബ്രാഹ്മണരെക്കൊണ്ടു് നക്കിക്കുകയും പിന്നീടു് ചൂലുകൊണ്ടു് അടിച്ചു് കഴുകിക്കുകയും അവസാനം അവരെ തൂക്കിക്കൊല്ലുകയും ചെയ്തുവത്രെ!! അന്യരുടെ മതവിശ്വാസങ്ങളെപ്പോലും മാനിക്കുവാൻ മദാന്ധരായ ഇംഗ്ലീഷുകാർ മുതിരുകയുണ്ടായില്ല. കണ്ണടച്ചു് ''പകവീട്ടാനും'' പാരമ്പര്യമായ പൈശാചികമർദ്ദനം പുലർത്തിപ്പോരുവാനും മാത്രമേ ഹേവലോക്കിന്റെ സൈന്യം തയ്യാറായുള്ളു!!

**പൈശാചിക– പ്രതിരോധം!!**

* * * *

പിന്നീടു് ഹേവലോക്കു് സേനാസമേതം ലക്നൌവിലേക്കു് (Lucknow) പോയി. ജനറൽ നീൽ കാൺപൂരിൽത്തന്നെ തങ്ങി. പരാജിതനായ നാനാസാഹേബു് ഖജാനയും സേനയുമായി ''ഫത്തഹ്ഗറി''ലേക്കു നീങ്ങി.

**നാനാസാഹേബ് ഫത്തഹ്ഗറിലേയ്ക്കു്**

അദ്ദേഹത്തിന്റെ കൂടെ സഹോദരനും മരുമകനും സേനാപതിയായ താത്യാടോപ്പേയും അന്തഃപുരസ്ത്രീകളും ഉണ്ടായിരുന്നു.

* * * *

**താത്യാടോപ്പേയുടെ സമരോദ്യമങ്ങൾ**

സംഖ്യാബലംകൊണ്ടും സമരസാമഗ്രികളുടെ സവിശേഷതകൊണ്ടും ഹേവലോക്കിന്റെ സൈന്യം മുന്നിട്ടുനിൽക്കുമെന്ന് അറിഞ്ഞിട്ടും നാനാസാഹേബ് നിരാശനായില്ല. അദ്ദേഹം വീണ്ടും ആക്രമണോദ്യമങ്ങളിൽ ആമഗ്നനായി. ആദ്യമായി തന്റെ സേനാപതിയായ താത്യാടോപ്പേയെ 'ശിവരാജപുര'ത്തിലേക്ക് അയച്ചു.

ശിവരാജപുരത്തിൽ പ്രവേശിച്ച താത്യാടോപ്പേ 42-ാം നമ്പർ കമ്പനിപ്പട്ടാളത്തെ സ്വാധീനപ്പെടുത്തി. ആ സേനയുടെ സഹായത്തോടുകൂടി അദ്ദേഹം വീണ്ടും ബിറൂർ കരസ്ഥമാക്കി. മാത്രമല്ല നാനാസാഹേബിനെ പരാജിതനാക്കിയ ഹേവലോക്കിന്റെ വിപുലസേനയെ ആക്രമിക്കുവാനും ധൈര്യപ്പെട്ടു. തന്നിമിത്തം ലക്നൌവിലേക്ക് പുറപ്പെട്ടിരുന്ന ഹേവലോക്ക് തല്ക്കാലം യാത്ര നിർത്തിവെക്കുവാൻ നിർബ്ബദ്ധനായി.

താത്യാടോപ്പേയോടും പകരം വീട്ടുവാൻ വെമ്പിയിരുന്ന ഹേവലോക്ക് (Sir Henry Havelock) തന്റെ സൈന്യത്തെ ഒരുവിധം ധൈര്യപ്പെടുത്തി പെട്ടെന്ന്

ശത്രുസംഘത്തെ ആക്രമിച്ചു. അവിചാരിതമായ ആക്രമണം താന്ത്യാതോപ്പിയുടെ പരാജയത്തിലാണ് കലാശിച്ചത്. താന്ത്യാതോപ്പിക്ക് വീണ്ടും കാൺപൂർ (ബിഠൂർ) കൈവിടേണ്ടിവന്നു.

**ഗ്വാളിയറിൽ പ്രചരണം**

തദനന്തരം നാനാസാഹബിന്റെ അഭിപ്രായപ്രകാരം താന്ത്യാതോപ്പി ഗ്വാളിയർ നാട്ടുരാജ്യത്തിൽ ചെന്ന് പ്രചാരണം തുടങ്ങി. അദ്ദേഹത്തിൽ നവംനവമായ ആശയും ആവേശവും അങ്കുരിച്ചു. ആംഗലേയരെ ഭാരതത്തിൽ നിന്ന് ആട്ടിയോടിക്കുവാൻ സാദ്ധ്യമാവുമെന്ന് അദ്ദേഹം വിശ്വസിച്ചു.

ഗ്വാളിയറിന്റെ സമീപമുണ്ടായിരുന്ന 'മുരാർ' പാളയത്തിൽ സിന്ധ്യയുടെ വമ്പിച്ച സേന അധിവസിച്ചിരുന്നു. താന്ത്യാതോപ്പി അവിടെച്ചെന്ന് ഭടന്മാരേയും ഉദ്യോഗസ്ഥന്മാരേയും സന്ദർശിച്ച് സ്വാതന്ത്ര്യസന്ദേശം ഗ്രഹിപ്പിച്ചു. കമ്പനിക്കാരുടെ കിരാതവാഴ്ചയുടെ ഭീകരചരിത്രവർണ്ണനകൾകൊണ്ടു വരച്ചുകാട്ടി. സ്വാതന്ത്ര്യസമരത്തിൽ സംബന്ധിക്കുവാൻ സർവ്വരേയും ആഹ്വാനംചെയ്തു. പ്രഭാവപൂർണ്ണമായ പ്രഗത്ഭഭാഷണംകൊണ്ട് പാളയത്തിലെ പടയാളികളേയും നായകന്മാരേയും സംഘടനാപടുവായ താന്ത്യാതോപ്പി വശപ്പെടുത്തി.

ആ സേനയോടുകൂടി താന്ത്യാടോപ്പേ "കാല്പി" യിൽ പ്രവേശിച്ചു. കാൺപൂരിൽനിന്നു് 46 നാഴിക ദൂരെ യമുനാതീരത്തിൽ സ്ഥിതിചെയ്യുന്ന കാല്പിയിലെ കോട്ട സമരദൃഷ്ട്യാ മഹത്വപൂർണ്ണമായ സ്ഥലമാണെന്നു് താന്ത്യാടോപ്പേ മനസ്സിലാക്കി. നവമ്പർ 9-ാംനു- അദ്ദേഹം കാല്പികോട്ടയെ കരസ്ഥമാക്കി.

**കാല്പിവിജയം**

തദനന്തരം നാനാസാഹേബ് കാല്പിയെ അനുയായികളായ വിപ്ലവകാരികളുടെ മുഖ്യകേന്ദ്രമാക്കിത്തീർത്തു. താന്ത്യാടോപ്പേ വീണ്ടും കാൺപൂരിനെ ആക്രമിച്ചു ജനറാൾ വിൻഡമിൻെറ സൈന്യവുമായി ഏററുമുട്ടി. അവസാനം താന്ത്യാടോപ്പേ വിജയിയായി. കാൺപൂർ പിന്നെയും വിപ്ലകാരികളുടെ അധീനത്തിൽപെട്ടു.

**കാൺപൂർ വിജയം**

കാൺപൂരിൽ ആംഗലേയക്കു് നേരിട്ടപരാജയം ഗ്രഹിച്ച "സർ കോലിൻ കേമ്പ്ബെൽ" (Sir Colin-Campbell) ചിന്തിതനായി. അദ്ദേഹം ലക്നൌ നഗരം കീഴടക്കാനുള്ള ഉദ്യമത്തെ ഉപേക്ഷിച്ചു് ഉടനെ സൈന്യസമേതം കാൺപൂരിലേക്കു് കുതിച്ചു. അപ്പോഴേക്കും

**കേമ്പ്ബെല്ലിൻെറ പരിഭ്രമം**

നാനാസാഹേബും താന്ത്യാതോപ്പേയെ സഹായിക്കാൻ സേനാസമേതം വന്നുചേർന്നു.

**കാൺപൂർ വീണ്ടും കമ്പനിക്കാരുടെ കൈയിൽ**

ഡിസമ്പർ ഒന്നാംതിയ്യതിമുതൽ ആറാംതിയ്യതി വരെ ഗംഗാതീരത്തിൽവെച്ച് ഇരുസൈന്യങ്ങളും തമ്മിൽ ഭയങ്കരയുദ്ധം നടന്നു. സേനാപതിക്കു് ആവശ്യമായ സർവ്വഗുണങ്ങളും താന്ത്യാതോപ്പേയിൽ ഇണങ്ങിച്ചേൎന്നിരുന്നുവെങ്കിലും ഗ്വാളിയർ സൈന്യം പരിഭ്രമിച്ച് പിൻമാറിയതിനാൽ ഒടുവിൽ ആംഗലേയർതന്നെ വിജയികളായി. അങ്ങനെ കാൺപൂർനഗരം വീണ്ടും കമ്പനിയുടെ കൈവശമായി. സർ കേമ്പ്ബെൽ കാൺപൂരിലെ രാജപ്രാസാദങ്ങളെയെല്ലാം തകൎത്തുകളഞ്ഞു !!

താന്ത്യാതോപ്പേ അവശേഷിച്ച അനുയായികളോടുകൂടി കാല്പിയിലേക്കു് മടങ്ങി............



# 6. ദെൽഹിയിലെ വിപ്ലവം

ദെൽഹി സ്വതന്ത്രമായ വിവരം ഗ്രഹിച്ചയുടനെ ഗവർണ്ണർ ജനറാൾ കാനിങ്ങ്പ്രഭു, സർവ്വസൈന്യാധിപനായിരുന്ന "ജനറാൾ ഐൻസൺ"ന്ന് ഡില്ലിയേയും ചക്രവർത്തിയേയും വെല്ലുവാൻ കല്പനകൊടുത്തു.

**രാജാക്കന്മാരുടെ ദേശദ്രോഹം !**

ഐൻസൺ 'സിംല' (Simla)യിൽനിന്ന് 'അംബാല' (അമ്പാല)യിലെത്തി യുദ്ധസന്നാഹംതുടങ്ങി. ഇന്ത്യൻ ജനതയുടെ നിസ്സഹകരണം അദ്ദേഹത്തിന്ന് അനുഭവമായി. അംബാലയിൽനിന്ന് ദെൽഹിയിലേക്കുള്ള മാർഗ്ഗത്തിലാണ് പട്ടിയാല, നാഭാ, ഝിന്ദ് എന്നീ നാട്ടുരാജ്യങ്ങൾ. അവിടത്തെ നരേശന്മാർ സ്വാതന്ത്ര്യസമരത്തിൽ (വിപ്ലവത്തിൽ) പങ്കുകൊണ്ടില്ല; പകരം ബ്രിട്ടീഷുകാരെ സഹായിച്ചു അങ്ങനെ ഇന്ത്യയുടെ അടിമത്വജീവിതത്തിന്ന് അവർ ദൈർഘ്യംകൂട്ടി. ആ നാട്ടുരാജാക്കന്മാർ നിഷ്പക്ഷത പാലിച്ചിരുന്നാലും മതിയായിരുന്നു. അതുംചെയ്തില്ല. പകരം അവർ ധനജനസാധനങ്ങളാൽ കമ്പനിക്കാരെ സഹായിച്ചു. അവർ വിപ്ലവകാരികളുടെ നേതൃത്വം വഹിച്ചിരുന്നുവെങ്കിൽ ഭാരതം അന്നുതന്നെ സ്വതന്ത്രമാകുമായിരുന്നു. പക്ഷെ അതുണ്ടായില്ല.

ജനറാൾ ഐൻസൺ ഇംഗ്ലീഷുസേനയോടും സിക്കപട്ടാളത്തോടുംകൂടി, മെയ് 25-ാംനു അംബാല

**അംബാലയിൽനിന്നു് ഡൽഹിയിലേയ്ക്കു്**

യിൽനിന്നു് ദൽഹിയിലേയ്ക്കു പുറപ്പെട്ടു. മാർഗ്ഗമദ്ധ്യേ കോളറബാധിച്ചു് അദ്ദേഹം മൃതനായി. "സർ ഹെൻറി ബർനാർഡ്" സൈന്യാധിപത്യം ഏറെറടുത്തു.

കമ്പനിക്കാരുടെ പട്ടാളങ്ങൾ വഴിനീളെ കൊലയും കൊള്ളയുംനടത്തി ജനതയെ ഭയപ്പെടുത്തുവാൻ ശ്രമിച്ചു. അസംഖ്യം നിരപരാധികൾ ഉണ്ടകൾക്കും കട്ടകകൾക്കും ഇരയായി. ഗ്രാമീണരുടെ തലയിലെ രോമങ്ങൾ ഓരോന്നായി പറിക്കുക, വായിൽ പച്ചമാംസം കുത്തിത്തിന്നിക്കുക മുതലായ നീചകൃത്യങ്ങളും വെള്ളക്കാർ തുടർന്നു. നീലിന്റെ മരണയാത്രയെ നിഷ്ഫലമാക്കിക്കൊണ്ടു് ബർനാർഡിന്റെ സൈന്യം മുന്നോട്ടു നീങ്ങി !!

**അവരുടെ മുന്നേററം**

ദൽഹിയിലേയ്ക്കു് കുതിച്ചുചെല്ലുന്ന കമ്പനിപ്പട്ടാളങ്ങളെ വിപ്ലവകാരികൾ മുന്നോട്ടുചെന്നു് തടഞ്ഞുവെങ്കിലും ഉദ്യമം സഫലമായില്ല. വിപ്ലവകാരികളുടെ സേനാപതി ബഹദൂർഷാഹ് ചക്രവർത്തിയുടെ പുത്രൻ "മിർജാ മുഗൾ" ആയിരുന്നു. ആയാൾക്കു് ആയോധനപരിചയം ഉണ്ടായിരുന്നില്ല. പ്രത്യുത ബ്രിട്ടീഷുകാർക്കു് സുയോഗ്യ സേനാപതികളും സിക്കപട്ടാളത്തിന്റെയും ഗൂർഖപ്പടയാളികളുടെയും സമ്പൂർണ്ണസഹായവും സംപ്രാപ്തമായി. അവ

സാനം ഇംഗ്ലീഷ്സേനകൾ ഡൽഹിയുടെ മതിൽക്കെട്ടുവരെ വന്നുചേന്നു.

ഡില്ലീനഗരത്തിനുള്ളിൽ സമരസന്നാഹങ്ങൾ മുറയ്ക്ക് നടന്നിരുന്നു. പല സ്ഥലങ്ങളിൽനിന്നും ഭടന്മാരും ധനവും വന്നുചേൎന്നു. പീരങ്കികളും വെടിമരുന്നും മറ്റും ധാരാളം ഉണ്ടാക്കിത്തുടങ്ങി. ബഹാദൂർശാഹ് ചക്രവത്തി ആനപ്പുറത്ത് കയറി നഗരത്തിലെല്ലാം ചുറ്റിസ്സഞ്ചരിച്ച് ജനങ്ങളേയും പടയാളികളേയും പ്രോത്സാഹിപ്പിച്ചു. ചക്രവർത്തി ഒരു വിളംബരം പുറപ്പെടുവിച്ച് ഗോഹത്യ നിർത്തൽചെയ്തു. ഗോഹത്യകാരണം പലരും ആംഗ്ലേയരെ വെറുത്തിരുന്നു. ദേശത്തിന്റെയും ധൎമ്മത്തിന്റെയും (മതത്തിന്റെയും) സ്വാതന്ത്ര്യം സംരക്ഷിതമാക്കാനുള്ള സമരത്തിലേയ്ക്ക്—വിപ്ലവത്തിലേയ്ക്ക്—ഹിന്ദുക്കളേയും മുസൽമാന്മാരേയും ആഹ്വാനം ചെയ്യുന്ന മറ്റൊരു വിളംബരവും അദ്ദേഹം പുറപ്പെടുവിച്ചു.

**ചക്രവൎത്തിയുടെ വിളംബരങ്ങൾ**

ഡൽഹിയുടെ പശ്ചിമഭാഗത്ത് ബ്രിട്ടീഷുകാർ പാളയമടിച്ച് താമസിച്ചു. അവൎക്ക് നഗരത്തെ പെട്ടെന്ന് ആക്രമിക്കുവാൻ ധൈര്യമുണ്ടായില്ല. പഞ്ചാബിൽ നിന്ന് പുതിയ പട്ടാളം വന്നുചേരുംവരെ ആക്രമണത്തിന്

**പ്ലാസിയുദ്ധത്തിന്റെ ശതാബ്ദദിനം**

അവർ മുതിർന്നില്ല. വിപ്ലവകാരികൾ പകൽ നഗരത്തിനു് പുറത്തുവന്നു് കമ്പനിപ്പട്ടാളത്തെ ആക്രമിച്ചു് വമ്പിച്ച നാശം വരുത്തുകയും സന്ധ്യയായാൽ മടങ്ങുകയും പതിവായി. ജൂൺ 22-ാംനു- പ്ലാസിയുദ്ധത്തിന്റെ ശതാബ്ദദിനമായിരുന്നു. അന്നു് വിപ്ലവകാരികൾ വമ്പിച്ചതോതിൽ പോർനടത്തി. പരിപൂർണ്ണവിജയം പ്രാപിക്കാറായി. അപ്പോഴേയ്ക്കും പഞ്ചാബിൽനിന്നു് ഒരു പുതിയസേന കമ്പനിക്കാരുടെ സഹായ്യത്തിനെത്തി. അങ്ങനെ ഇംഗ്ലീഷുകാർ വിനാശത്തിന്റെ വക്ത്രത്തിൽനിന്നു് വിമുക്തരായി. അവസാനം ഇരുഭാഗക്കാരും സ്വന്തം പാളയത്തിലേയ്ക്കു് പിന്മാറി.

ജൂലായി 1-ാംനു- "മുഹമ്മദ് ബഖത്ത്ഖാന്റെ"
നേതൃത്വത്തിൽ രോഹേൽഖണ്ഡ സൈന്യം ദൽഹിയി
ലെത്തി. ചക്രവർത്തി സ
മുഹമ്മദ് ബഖത്ത്ഖാൻ യോഗ്യനായ അദ്ദേഹത്തെ
പുതിയ സേനാപതി മിർജാമുഗളിനു പകരം സേ
നാപതിയായി നിശ്ചയിച്ചു.
ദൽഹിയുടെ ഗവർണ്ണർസ്ഥാനവും അദ്ദേഹത്തിനു് നൽകി. പുതിയ ഉദ്യോഗം കൈയേററ ഉടനെ മുഹമ്മദ് ബഖത്ഖാൻ ദില്ലിയിൽ സുവ്യവസ്ഥിതമായ സദ്ഭരണം സ്ഥാപിച്ചു.

ദൽഹിനഗരത്തിന്റെ പശ്ചിമഭാഗത്തു് താവളമുറപ്പിച്ചിരുന്ന കമ്പനിക്കാരുടെ സംഘത്തിൽ പഞ്ചാബിൽനിന്നു് പിന്നെയും യുദ്ധനിപുണരായ സേനാ

നായകന്മാരും ഭടന്മാരും വന്നുചേൎന്നു. എന്നിട്ടും അവൎക്ക് നഗരത്തെ ആക്രമിക്കുവാൻ ധൈൎയ്യമുണ്ടായില്ല. ഒരു സേനാപതി മൃതനായി. മറെറാരാൾ 'ആരോഗ്യസിദ്ധ്യൎത്ഥം' സൎവ്വസൈന്യാധിപത്യം രാജിവെച്ച് 'മല'കയറി. അവസാനം ''ജനറൽ വിൽസൺ'' ബ്രിട്ടീഷ് സൈന്യത്തിന്റെ നാലാമത്തെ സേനാപതിയായി നിയുക്തനായി.

ദില്ലീനഗരത്തിനു പുറത്തുവെച്ച് ഇരുഭാഗക്കാരും തമ്മിൽ പലപ്പോഴും സമരം നടന്നുവെങ്കിലും നിൎണ്ണയാത്മകയുദ്ധത്തിൽ ആരും ഏൎപ്പെട്ടില്ല. ഇംഗ്ലീഷുകാൎക്ക് നഗരത്തിൽ പ്രവേശിക്കുവാൻ ധൈൎയ്യമുണ്ടായില്ല. പൂൎണ്ണശക്തിയോടുകൂടി പുറത്തുചെന്ന് ശത്രുസേനയെ ആട്ടിയോടിക്കുവാനുള്ള സന്നദ്ധത വിപ്ലവകാരികളും പ്രദൎശിപ്പിച്ചില്ല.

**സുയോഗ്യനേതാവില്ല**

നഗരത്തിനുള്ളിൽ ധാരാളം ഭടന്മാരുണ്ടായിരുന്നു. സ്വാതന്ത്ര്യസമരത്തിനു് സന്നദ്ധരായിവന്ന അവരെല്ലാം പാടവവും പഴക്കവും നേടിയ പടയാളികളായിരുന്നു. സംഘടനാബലത്തിനും കുറവുണ്ടായിരുന്നില്ല. പക്ഷെ അവരിൽ അധികംപേരും രാജാക്കന്മാരുടേയോ രാജവംശജന്മാരുടേയോ പ്രഭുക്കന്മാരുടേയോ കുലീനന്മാരുടേയോ നേതൃത്വത്തിൽ ആയോധനം ചെയ്തു് ശീലിച്ചവരായിരുന്നു. മുഹമ്മദ് ബഖത്ഖാൻ സുയോഗ്യനും സമൎത്ഥനുമായിരുന്നുവെ

കിലും ''കുലീനവംശജ''നായിരുന്നില്ല; സാധാരണ സേനാപതിയായിരുന്നു. തന്നിമിത്തം, ദിനംപ്രതി പെരുകിവന്നിരുന്ന ഡില്ലിയിലെ സൈന്യസംഘങ്ങളിൽ 'അച്ചടക്ക'വും ആജ്ഞാപാലനവും ശിഥിലമായിത്തീർന്നു. ഉന്നതകുലജാതനും യുദ്ധവിദ്യാപാരംഗതനുമായ ഒരു സുയോഗ്യനേതാവിന്റെ അഭാവം അപജയത്തിന്നു് കാരണമാവുമെന്നു് ബഹാദർശാഹ് ദീർഘദർശനംചെയ്തു. ചക്രവർത്തി വൃദ്ധനായിരുന്നു. രാജകുമാരന്മാർക്കു് പ്രാപ്തിയുണ്ടായിരുന്നില്ല.

**നാടിനെ വഞ്ചിച്ച നരേശന്മാർ**

നരേശന്മാരാരും വിപ്ലവകാരികളെ സഹായിക്കാൻ സന്നദ്ധരായില്ല. പ്രഭാവശാലിയായിരുന്ന സിന്ധ്യയാ മഹാരാജാവോ മറ്റോ ദൽഹിയിൽചെന്നു് നേതൃത്വം വഹിച്ചിരുന്നുവെങ്കിൽ അതോടുകൂടി ഭാരതം സ്വാതന്ത്ര്യമാകുമായിരുന്നു. വിവശനും വൃദ്ധനുമായ ചക്രവർത്തി വിറയ്ക്കുന്ന കൈകൊണ്ടു് നിമന്ത്രണപത്രം എഴുതി ദൂതന്മാർവഴിയായി മിക്ക രാജാക്കന്മാർക്കും അയച്ചുകൊടുത്തു. ബ്രിട്ടീഷ് സിംഹത്തിന്റെ കരാളദംഷ്ട്രകളിൽനിന്നു് ഭാരതഭൂമിയെ വിമോചിപ്പിക്കുവാൻ വേണ്ടി നരേശന്മാർ വാളെടുക്കുവാൻ തയ്യാറാണെങ്കിൽ തന്റെ സകല അധികാരങ്ങളും അവകാശങ്ങളും നാട്ടുരാജാക്കന്മാർ തിരഞ്ഞെടുക്കുന്ന ഒരു 'സംഘ'ത്തിന്നു് ഏല്പിച്ചുകൊടുക്കുന്നതു് തനിക്കു് സമ്മതമാണെ

ന്നു് ആ വിഖ്യാതപത്രത്തിൽ വൃദ്ധനായ സമ്രാട്ടു് വ്യക്തമാക്കിയിരുന്നു. ജയപുർ, ജോധപുർ, ബിക്കാനേർ മുതലായ നാട്ടുരാജ്യങ്ങളിലെ നരേശന്മാരേയും സ്വാതന്ത്ര്യസമരത്തിലേയ്ക്കും നേതൃത്വത്തിലേയ്ക്കും ചക്രവർത്തി ആത്മാർത്ഥമായി ക്ഷണിച്ചുവെങ്കിലും അവരാരും മുന്നോട്ടുവന്നില്ല. പലരും കമ്പനിക്കാരുടെ 'പാദദാസ്യ'പദമാണു് പരിപാവനമായിപ്പരിഗണിച്ചതു്. അവർ വിപൽഗ്രസ്തയായ മാതൃഭൂമിയെ വിസ്മരിച്ചു—വെടിഞ്ഞു—വിക്രയംചെയ്തു—വഞ്ചിച്ചു !!

**രാജധാനിയിൽ വിഭീഷണൻ!**

ഇംഗ്ലീഷുകാരുടെ സഹായത്തിനു് ജനറൽ നിക്കൽസന്റെ നേതൃത്വത്തിൽ പുതിയൊരു സൈന്യം പഞ്ചാബിൽനിന്നു് എത്തിച്ചേർന്നു. കമ്പനിക്കാരുടെ സേനയിൽ വലിയൊരു ഭാഗം സിക്കുകാരും, ഗൂർക്കരും, പഞ്ചാബികളുമായിരുന്നുവെന്നതും സ്മർത്തവ്യമത്രെ. ഇതിനിടയിൽ ക്രാന്തികാരികളായ ഭടന്മാർക്കിടയിൽ കക്ഷിവഴക്കും പ്രതിസ്പർദ്ധയും കടന്നുകൂടി. സർവ്വാദരണീയനായ സുയോഗ്യനേതാവിന്റെ അഭാവത്താൽ മുമ്പുതന്നെ ശിഥിലത ബാധിച്ചിരുന്നു. കമ്പനിക്കാരുടെ ചാരന്മാർ ചാതുര്യത്തോടുകൂടി രഹസ്യപ്രവർത്തനങ്ങൾ സമാരംഭിച്ചു. അവർ ദില്ലീനഗരത്തിനുള്ളിൽ കടന്നുകൂടി. ''വഞ്ചകന്മാ''രേയും ഒരുക്കിനിർത്തി. ബഹാദൂർശാഹ് ചക്രവർത്തിയുടെ അടുത്ത ബന്ധുവും

സഹചരനമായിരുന്ന "മിർജാ ഇലാഹിബഖ്ശ്" ഇംഗ്ലീഷുകാരുടെ പ്രലോഭനത്തിനും വാഗ്ദാനത്തിനും വശംവദനായി 'വിഭീഷണ'വേഷം കെട്ടി!! *f*

ആജ്ഞാലംഘനം

ആഗസ്ത് 25-ാംനു മുഹമ്മദ് ബഖത്ത്ഖാൻ സ്വശക്തികളുമുപയോഗിച്ച് നഗരത്തിന്നു പുറത്ത് താവളമുറപ്പിച്ചിരുന്ന കമ്പനിപ്പടയെ വീണ്ടും ആക്രമിച്ചു. സ്വാതന്ത്ര്യസമരഭടന്മാർക്കിടയിൽ കടന്നുകൂടിയ കക്ഷിവഴക്കു കാരണം ഈ ശ്രമവും വിഫലമായി. ഒരു പ്രധാനകക്ഷി സേനാപതിയുടെ ആജ്ഞയെ അവഗണിച്ച് അവർ ധീരധീരം പോരാടി സ്വർഗ്ഗം പ്രാപിച്ചുവെങ്കിലും ഉദ്യമം സഫലമായില്ല. സേനാനായകന്റെ ആജ്ഞയെ അനുസരിക്കാതിരുന്നാൽ—അച്ചടക്കം പരിപാലിക്കാതിരുന്നാൽ—എത്ര വലിയ സേനയും അപജയഗർത്തത്തിൽ ആണ്ടുപോകും!! ആജ്ഞാപാലനമാണ് വിജയത്തിന്റെ ആധാരശില.

സപ്തമ്പർ 14-ാംനു ഇംഗ്ലീഷുകാർ ദൽഹി നഗരത്തിൽ കടക്കുവാനുള്ള അന്തിമോദ്യമത്തിൽ ഏർപ്പെട്ടു

---

*f* ഈയാളുടെ വംശജന്മാർക്ക് ഇന്ത്യ സ്വതന്ത്രയാകുംവരെ (1947) ബ്രിട്ടീഷ് ഗവർമ്മെണ്ട് മാസംതോറും 1200 ഉറുപ്പിക പെൻഷൻ കൊടുത്തിരുന്നുവത്രെ!

**നഗരപ്രവേശനം**

ട്ടു. ജനറൽ വിൽസൺ കമ്പനിപ്പടയെ അഞ്ചായി ഭാഗിച്ചു. മൂന്നാംസംഘങ്ങൾ ഏകോപിച്ച് ജനറൽ നിക്കൽസൻെറ നേതൃത്വത്തിൽ ''കാശ്മീരദ്വാര''ത്തിൽ (കാശ്മീരി ദർവാജയിൽ)കൂടി നഗരത്തിൽ കടക്കുവാൻ തീവ്രസമരംചെയ്തു നഗരഭിത്തി മുമ്പുതന്നെ ഉണ്ടകളേററ് അല്പം പിളൎന്നിരുന്നു. വിപ്ലവകാരികളുടെ പീരങ്കിയുണ്ടകൾ പേമാരിപോലെ പൊഴിഞ്ഞുകൊണ്ടിരിക്കുമ്പോൾ, നിക്കൽസനും കൂട്ടുകാരും പ്രാണങ്ങളെ തൃണവൽഗണിച്ച്, തകൎന്ന ഭിത്തിമേൽ കോണിവെച്ച് അതിൽ കയറി ഒരുവിധത്തിൽ നഗരത്തിനുള്ളിൽ കടന്നുകൂടി. മറെറാരു വിഭാഗം 'കാശ്മീരകവാട'ത്തെ വെടിമരുന്നുകൊണ്ടു് അല്പം തകൎത്ത് അതിൽകൂടി അകത്തു കടന്നു. ഈ ഉദ്യമങ്ങളിൽ വിപ്ലവകാരികളുടെ തീയുണ്ടകളേററ് അസംഖ്യം ശത്രുഭടന്മാർ മരണമടഞ്ഞു.

ഇംഗ്ലീഷുകാൎക്ക് നഗരത്തിലെ ഓരോ ഇഞ്ചു് ഇടത്തിനും ഓരോ എതിൎപ്പിനുംവേണ്ടി അനുപദം അടരാടേണ്ടിവന്നു.

**"വീരവീഥി"**

അധീനമായ സ്ഥലത്തെല്ലാം അവർ 'യൂനിയൻ ജാക്ക്'' നാട്ടി മുന്നോട്ടു നീങ്ങി. നിക്കൽസണും സംഘവും ഒരു തെരുവിൽകൂടി പോകുമ്പോൾ ഇരുഭാഗത്തുമുള്ള വീടുകളുടെ തട്ടിൻപുറത്തുനിന്നും ജനലുകൾ വഴിയായും ഇടവിടാതെ വെ

ളിയങ്ങൾ വൎഷിച്ചുതുടങ്ങി!! വീഥി രക്തപ്പുഴയായിത്തീൎന്നു!! വാശി വൎദ്ധിച്ച വെള്ളപ്പട്ടാളം കൂട്ടുകാരുടെ ശവങ്ങളെ മെതിച്ചുകൊണ്ടു് മുന്നോട്ടു പോകുവാൻ മുതിൎന്നു. പക്ഷെ അവരുടെ യത്നം നിഷ്ഫലമായി വീരസേനാനായകനായ നിക്കൽസൺ വീണ്ടും മുന്നോട്ടു ചെന്നു; മുറിയേററു് നിലത്തുവീണു. അങ്ങനെ വെള്ളക്കാൎക്കു് ആ ''വീരവീഥി''യെ വിജയിക്കുവാൻ കഴിയാതെ ധൈൎയ്യത്തോടുകൂടി പിന്മാറേണ്ടിവന്നു!!

''കൎണ്ണൽ കേമ്പ്ബെല്ലി''ന്റെ കീഴിൽ ഒരു സൈനികസംഘം ''ജാമെ പള്ളിയ്ക്കു നേരെ! മസ്ജിദി''ന്നു് (മുസ്ലിംപള്ളിയുടെ) നേരെ ചെന്നു. അവർ പള്ളിയെ ഭസ്മമാക്കാൻ ഉദ്ദേശിച്ചിരുന്നു. പക്ഷെ അതിന്നുള്ളിൽ അനേകായിരം മുസൽമാന്മാരുണ്ടായിരുന്നു. അവരുടെ കൈയിൽ തോക്കുകളുണ്ടായിരുന്നില്ല; വാളുകൾ മാത്രമെ ഉണ്ടായിരുന്നുള്ളു. എങ്കിലും അവർ പ്രാണങ്ങളെ തൃണവല്ഗണിച്ചു് ആരാധനാമന്ദിരത്തെ സംരക്ഷിക്കുവാൻ നിശ്ചയം പുറത്തുവന്നു. ഭയങ്കരസമരം നടന്നു. ശത്രുക്കൾ പിന്മാറാൻ നിൎബ്ബന്ധരായി!

ദൽഹിയെ വളഞ്ഞു് നാലുമാസം നിരാശതയിൽ നിമഗ്നരായി 'പടിവാതി'ലിന്നരികെ കെട്ടിക്കിടന്ന വെള്ളപ്പട്ടാളം അവസാനം രക്തപ്പുഴയൊഴുക്കി നഗരത്തിൽ പാദമൂന്നി; പദേപദേ പോരാടി. എങ്കിലും സെപ്തമ്പർ 19-ാംനു-ക്കുള്ളിൽ കമ്പനിക്കാർ നഗരത്തിന്റെ മുക്കാൽഭാഗവും അധീനമാക്കി.

**മുഹമ്മദ് ബഖത്ത് ഖാന്റെ അന്ത്യോദ്യമം**

ദൽഹി നഷ്ടപ്പെട്ടുമെന്ന് തീർച്ചയായി. ക്രാന്തികാരികളുടെ സേനാപതിയായിരുന്ന മുഹമ്മദ് ബഖത്ത് ഖാൻ നിരാശനായില്ല. ചക്രവർത്തിയോടുകൂടി ഉടനെ ദൽഹിനഗരം വിട്ടുവാനും മറേറതെങ്കിലും പ്രബലകേന്ദ്രത്തിൽ സ്ഥാനമുറപ്പിച്ച് വിപ്ലവം തുടരാനും അദ്ദേഹം നിശ്ചയിച്ചു. ആ വിവരം സമ്രാട്ടിനെ അറിയിച്ചു ആദ്യം ബഹാദൂർശാഹ് തയ്യാറായി. പക്ഷെ കമ്പനിക്കാരുടെ ഗുപ്തസഹായകനും ചക്രവർത്തിയുടെ ചാർച്ചക്കാരനുമായ "മിർജാ ഇലാഹിബഖ്ശി"ന്റെ കുതന്ത്രങ്ങളും ദുരുപദേശങ്ങളും ബഹാദൂർശാഹിന്റെ ഹൃദയത്തെ വിചലിപ്പിച്ചു. അവസാനം അദ്ദേഹം ദൽഹി വിടുന്നില്ലെന്ന് നിശ്ചയിച്ചു. മുഹമ്മദ് ബഖത്ഖാനോട് അന്യത്ര ചെന്ന് സ്വാതന്ത്ര്യസമരം തുടരുവാനും ഭാരതത്തിന്റെ അഭിമാനത്തെ പുലർത്തുവാനും പറഞ്ഞു. സ്വാതന്ത്ര്യസമരത്തിന്റെ ഹൃദയവും മസ്തിഷ്കവുമായിരുന്ന ആ മഹാരഥൻ ഭഗ്നചിത്തനായി അവിടം വിട്ടു!! *

ഹുമയൂൺചക്രവർത്തിയുടെ സമാധിമന്ദിരത്തിൽ വെച്ചാണ് ഈ സന്ദർശനവും സംഭാഷണവും നടന്നത്

---

* ചക്രവർത്തിയുടെ അറസ്റ്റിനുശേഷം മുഹമ്മദ് ബഖത് ഖാൻ സൈന്യസമേതം യമുന കടന്ന് എവിടെയ്ക്കോ പോയി. പിന്നെ അവരെപ്പററി യാതൊരു വിവരവും ലഭിച്ചിട്ടില്ല.

**ബന്ധുവിന്റെ വഞ്ചനയും ബന്ധനവും**

വഞ്ചകനായ മിർജാ ഇലാഹി ബഖ്ശ് കപടതന്ത്രങ്ങൾ അവലംബിച്ച് മുഹമ്മദ് ബഖ്ത്ഖാനെ അകററിയശേഷം രഹസ്യമായി കമ്പനിക്കാർക്ക് വിവരംകൊടുത്തു. കേപ്ററൻ ഹഡ്സണും കുറച്ചു ഭടന്മാരും സ്ഥലത്തെത്തി. ചക്രവർത്തിയെ സംഹരിക്കണമെന്ന് ചില വെള്ളക്കാർ അഭിപ്രായപ്പെട്ടു. എങ്കിലും ദൂരദർശികളായ ഉദ്യോഗസ്ഥന്മാർ അതിന്നു വഴിപ്പെട്ടില്ല. അവർ ബഹാദുർശാഹ് (ചക്രവർത്തി) ബേഗം ജീനത് മഹൽ (ചക്രവർത്തിനി), ജവാൻ ബഖത്ത് (രാജകുമാരൻ) എന്നിവരെ തൽക്ഷണം അറസ്റ്റ്ചെയ്ത് ചെങ്കോട്ടയിൽ ബന്ധനത്തിൽവെച്ചു. അങ്ങനെ ദെഹ്ലിനഗരം, 134 ദിവസത്തെ ധീരപ്രയത്നത്തിന്നും രക്തവർഷണത്തിന്നും ശേഷം, ബ്രിട്ടീഷുകാരുടെ അധീനത്തിലായി.

മിർജാ ഇലാഹി ബഖ്ശിന്റെ വഞ്ചന കാരണം മൂന്നു രാജകുമാരന്മാർകൂടി ബന്ധനസ്ഥരായി.

**തിരുമുൽക്കാഴ്ച !!**

കേപ്ററൻ ഹഡ്സൺ അവരെ വെടിവെച്ചുകൊല്ലുകയും ശിരച്ഛേദം ചെയ്യുകയും മുണ്ഡത്രയത്തെ വൃദ്ധനായ സമ്രാട്ടിന്നു ‘‘തിരുമുൽക്കാഴ്ച’’ വെച്ച് പൈശാചികഹാസം പൊഴിക്കുകയും ചെയ്തു!!

* * * *

**കൊള്ളയും കൊലയും!!**

ദില്ലിവിജയത്തിനുശേഷം ബ്രിട്ടീഷുകാർ ആ നഗരത്തിൽ നടത്തിയ "പകവീട്ട"ലും പകൽക്കൊള്ളയും "നാദിർഷാഹി"നെപ്പോലും നാണിപ്പിക്കുന്നതായിരുന്നു!! സർവ്വസംഹാരവും സർവ്വാപഹരണവും ശക്തിപൂർവ്വം നടന്നു!! രോഗികളെയും മുറിയേറ്റവരെയും നിർദ്ദയം വെടിവെച്ച് കൊന്നു. നഗരം ശവഭരിതമായി! കഴുകന്മാരും ശ്വാക്കളും തടിച്ചുകൊഴുത്തു!! അത്തറിന്റെ പരിമളത്തിൽ ആറാടിയിരുന്ന ദൽഹിനഗരം ചീഞ്ഞളിഞ്ഞ ശവങ്ങളിൽ നിന്ന് ഉയർന്നുപൊന്ന ദുർഗ്ഗന്ധംമൂലം 'നരക'പ്രായമായിത്തീർന്നു!!

**നരകയാതനകൾ!!**

തീയിലിട്ടുവറുക്കുക, ചെമ്പുകമ്പുകൾ പഴുപ്പിച്ചുവെച്ച് ദേഹത്തെല്ലാം പൊള്ളിപ്പിക്കുക, മുസൽമാന്മാരെ പന്നിത്തോൽക്കുപ്പായം ധരിപ്പിച്ച് പന്നിക്കൊഴുപ്പുതേച്ച് തിയ്യിലിടുക, മതാചാരങ്ങൾക്ക് വിരോധമായ രീതിയിൽ ഹിന്ദുക്കളെ ഹിംസിക്കുക മുതലായ ക്രൂരകർമ്മങ്ങൾ മുടക്കമെന്യേ മുറയ്ക്കു നടന്നു!! പള്ളികളും അമ്പലങ്ങളും പൊളിഞ്ഞുതകർന്നു. ദൽഹിയിലെ വലിയ മുസ്ലീംപള്ളി (ജാമെമസ്ജിദ്) സിക്കുസേനയുടെ ആവാസകേന്ദ്രവും മലമൂത്രവിസർജ്ജനസ്ഥലവുമായി രൂപാന്തരപ്പെട്ടു. അവിടെ പന്നിയെ വെട്ടുകയും മാംസം വേവിക്കുകയും പതിവാ

യിത്തീൎന്നു!! മാനഹാനിയും മഹായാതനയും ഭയന്നു് അനേകം മഹിളാമണികൾ കിണററിൽ ചാടി "രക്ഷ" നേടി. കൂപത്തിലെ ശവക്കൂമ്പാരത്തിന്റെ മീതെ പതിച്ചു് ഭയഭീതകളായ വനിതകളെ മൃത്യുദേവത മുകൎന്നില്ല. 'കളങ്കിതയാവുവാൻ' അവരെല്ലാം കാംക്ഷിച്ചതുമില്ല.

**ശ്മശാനശൂന്യത!!**

കമ്പനിപ്പട്ടാളത്തിനു് മൂന്നുദിവസം "കൊള്ള" യടിക്കുവാൻ സമ്മതം കിട്ടി. നഗരവാസികളുടെ അവശേഷിച്ച വീട്ടുസാമാനങ്ങളും മററും "ലേലം" വിളിച്ചു. കടക്കിന്നും കൊലക്കും പാത്രമാവാതെ അവശേഷിച്ച പൌരന്മാരെ "വെറുങ്കൈയോടെ" നഗരത്തിൽനിന്നു് ആട്ടിയോടിച്ചു. ദില്ലീനഗരം ശ്മശാനതുല്യമായിത്തീൎന്നു!!

* * * *

**തകൎന്ന ദൽഹി**

ഭാരതഭൂമിയിൽ പല സാമ്രാജ്യങ്ങളും വളരുകയും തളരുകയുമുണ്ടായി. അതോടൊപ്പം ദൽഹിനഗരവും പലവുരു നിൎമ്മിതവും നഷ്ടഭ്രഷ്ടവുമായി. വിജയമദോന്മത്തരായ വെള്ളക്കാരുടെ ദാരുണ ദമനം കാരണമായി സുന്ദരവും സമ്പൽസമൃദ്ധവുമായ ദില്ലീനഗരി മണ്ണടിഞ്ഞു!! പിന്നീടു് അവർതന്നെ അതിനെ പുതുതായി കെട്ടിപ്പടുക്കുവാൻ പുറപ്പെട്ടു.

നിഷ്കാസിതരായ പൌരന്മാർ വീണ്ടും മടങ്ങിവരുവാൻ ധൈര്യപ്പെട്ടില്ല. ഒരുകൊല്ലംവരെ മുസൽമാൻ പൌരന്മാൎക്ക് ദൽഹിയിൽ സ്ഥാനംതന്നെ ലഭിച്ചില്ല. ഇംഗ്ലീഷുകാരുടെ മൎദ്ദനനയം മാൎദ്ദവമാൎന്നപ്പോൾ ജനാവലി മന്ദമന്ദം മടങ്ങിവന്നു. ക്രമേണ ദൽഹിനഗരം പുനരുത്ഥാനം പ്രാപിച്ചു

ദില്ലീദുൎഗ്ഗത്തിൽ (ചെങ്കോട്ടയിൽ) അധിവസിച്ചിരുന്ന മുഗലവംശത്തിലെ മിക്ക രാജകുമാരന്മാരേയും കഴുമരത്തിലേററി. വിപ്ലവ മുഗൾവംശം മുടിഞ്ഞു!! ത്തിൽ പങ്കില്ലാത്ത രോഗികളായ രാജകുടുംബാംഗങ്ങളെപ്പോലും സംഹാരത്തിൽനിന്ന് ഒഴിവാക്കിയില്ല. അവശേഷിച്ചവരിൽ പലരും ബന്ധനസ്ഥരായി. കൊരടാവുകൊണ്ടുള്ള കഠിനപ്രഹരമേററും ധാന്യം പൊടിച്ചും നരകജീവിതം നയിച്ച് അവർ അകാലമരണമടഞ്ഞു!! പലരും യാചനാവൃത്തിയെ അവലംബിക്കേണ്ടിവന്നു. ബഹാദൂർശാഹ് ചക്രവൎത്തി, ജീനത്ത്മഹൽ ചക്രവൎത്തിനി, ജവാൻ ബഖത്ത് രാജകുമാരൻ എന്നിവരെ തടവുകാരാക്കി, റങ്കൂണിലേക്കയച്ചു. അവിടെവെച്ച് 1868ൽ ബന്ധനസ്ഥനായ ബഹാദൂർശാഹ് ചക്രവൎത്തി ദിവംഗതനായി. അതോടുകൂടി 'ദില്ലീരാജവംശം' നാമാവശേഷമായിത്തീൎന്നു!!

# 7. രുധിരസാഗരമായ അവധപ്രദേശം !!

**കമ്മീഷണരുടെ കുതന്ത്രങ്ങൾ**

"അവധപ്രദേശം" ഡൽഹൌസിയുടെ അപഹരണനയം കാരണമായി ഈസ്റ്റ്ഇൻഡ്യാ കമ്പനിക്കാരുടെ ഭരണത്തിന്ന് അധീനമായതു് അന്യത്ര പ്രസ്താവിച്ചിട്ടുണ്ടല്ലോ. അവിടത്തെ ജനതയും ഉദ്യോഗസ്ഥന്മാരും ജന്മികളും ഇടപ്രഭുക്കന്മാരും ഒരുപോലെ വിപ്ലവത്തിന്ന് സന്നദ്ധരായി.

അവധത്തിലെ ചീഫ് കമ്മീഷണറായിരുന്നു, "സർ ഹെൻറി ലോറൻസ്" (Sir Henry Lowrance) മംഗലപാണ്ഡെയുടെ വധത്തെത്തുടർന്ന് അവധത്തിലെ ഇന്ത്യൻ ഭടന്മാർ ക്ഷുഭിതരായതു് അദ്ദേഹം അറിഞ്ഞു. ഭാരതീയസേനയിലെ ഹിന്ദുക്കളെയും മുസൽമാന്മാരെയും "ഭിന്നിപ്പിച്ച്" ഇംഗ്ലീഷുകാരുടെ കീഴിൽ അടക്കിനിർത്താൻ കമ്മീഷണർ പ്രസംഗങ്ങൾകൊണ്ടും പ്രലോഭനങ്ങൾകൊണ്ടും പ്രയത്നിച്ചു. മീറത്തിലെ വിപ്ലവം വിജയിച്ചിട്ടും ഡൽഹി സ്വതന്ത്രമായതും ഗ്രഹിച്ച ലോറൻസ് ലക്നൌ പട്ടണത്തിന്നടുത്ത് "മച്ചീഭവന"ത്തിലും 'റെസിഡൻസി'യിലും രക്ഷാവ്യൂഹങ്ങൾ വിരചിച്ചു. നേപ്പാളിന്റെ സഹായ്യം തേടി.

മെയ് 30-ാംനു പട്ടാളത്താവളങ്ങളിൽ വിപ്ലവം തുടങ്ങി. സർ ലോറൻസും ഇംഗ്ലീഷ്ഭടന്മാരും റസി

ഡൻസിയിൽ ശരണംപ്രാപിച്ചു. ഭാരതീയഭടന്മാർ ഹരിതപതാകയുമേന്തി സ്വാതന്ത്ര്യസമരം സമാരംഭിച്ചു.

സീതാപൂർ, ഫറൂഖാബാദ് മുതലായ സ്ഥലങ്ങളിലും വിപ്ലവവഹ്നി പരന്നുപിടിച്ചു. അനവധി ആംഗലേയർ കൊല്ലപ്പെട്ടു. പലർക്കും നാട്ടുകാർതന്നെ അഭയം നൽകി.

മൗലവി അഹമ്മദ്ശാഹ്

"ഫൈസാബാദി"ലെ ഇടപ്രഭുക്കന്മാരെയും ജന്മികളെയും കമ്പനിക്കാർ അത്യധികം ദ്രോഹിച്ചിട്ടുണ്ടായിരുന്നു. അവരിൽ പലരും പദച്യുതരായി കഷ്ടപ്പെട്ടു. "മൗലവി അഹമ്മദ്ശാഹ്" അങ്ങനെ സ്ഥാനഭ്രഷ്ടനാക്കപ്പെട്ട ഒരു വലിയ ജന്മിയായിരുന്നു. അദ്ദേഹം ഫൈസാബാദിലും ചുറ്റുപാടും വിപ്ലവകാഹളംമുഴക്കി. സുയോഗ്യനായ ആ നേതാവ് അവധത്തിൽ ചുറ്റിസ്സഞ്ചരിച്ച് പ്രചരണവും പ്രയത്നവും തുടങ്ങി. ഇംഗ്ലീഷുകാർ അദ്ദേഹത്തെ അറസ്റ്റുചെയ്ത് "ലഹളക്കുറ്റം" ചുമത്തി വിചാരണനടന്നു. തൂക്കിലിടുവാനായിരുന്നു വിധി. വധദിവസംവരെ ബന്ധനത്തിലിടുവാൻ ഫൈസാബാദിലെ കാരാഗൃഹത്തിലേക്ക് കൊണ്ടുപോയി.

ഇതറിഞ്ഞപ്പോൾ ഫൈസാബാദിലെ ഇന്ത്യൻ പടയാളികളും ജനതയും പ്രക്ഷുബ്ധരായി. അവർ ഹരിതപതാകയേന്തി സ്വാതന്ത്ര്യസമരം സമാരംഭിച്ചു. ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാർ ബന്ധനസ്ഥരായി. വിപ്ലവകാരി

കൾ മൌലവി അഹമ്മദ് ശാഹിനെ വിമോചിപ്പിച്ചു. അദ്ദേഹം അവരുടെ നേതാവായി തീവ്രസമരം തുടർന്നു. ഫൈജാബാദ് പട്ടണത്തിൽ ആംഗലേയരെ കൊല്ലുകയുണ്ടായില്ല.

**അവധപ്രദേശം സ്വാതന്ത്ര്യമായി**

ജൂൺ 10-ാംനു-ക്കുള്ളിൽ "ലക്ക്നൌ" പട്ടണത്തിന്റെ ഒരു ഭാഗമൊഴികെ അവധരാജ്യം മുഴുവനും ക്രാന്തികാരികളുടെ അധീനത്തിലായി. അവധ നിവാസികൾ അധീനസ്ഥരായ ആംഗലേയരെ ഹിംസിക്കുകയുണ്ടായില്ല. അവർക്ക് അഭയം ലഭിച്ചു. ആംഗലേയർ "നവാബ് വാജിദ് അലിശാഹി"നെ പ്രജാദ്രോഹിയെന്ന് ദോഷാരോപണംചെയ്തു് പദച്യുതനാക്കിയിരുന്നുവല്ലോ. പക്ഷെ പത്തുദിവസത്തിനുള്ളിൽ അവധപ്രദേശം സ്വതന്ത്രമായതിൽനിന്ന് അവിടത്തെ ജനങ്ങളും പ്രഭുക്കന്മാരും നവാബിനെ എത്രത്തോളം സ്നേഹിച്ചിരുന്നുവെന്നതു് സുസ്പഷ്ടമാവുന്നുണ്ട്.

**ബേഗം ഹജരത്മഹൽ (Lucknow)**

അവധത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ആയിരക്കണക്കിൽ സ്വാതന്ത്ര്യഭടന്മാർ വിമോചനസമരത്തിന്നായി ലക്ക്നൌവിൽ എത്തിച്ചേർന്നു. അവരെല്ലാം "ബേഗം ഹജരത്മഹലി"ന്റെ നേതൃത്വം അംഗീകരിച്ചു. ബേഗത്തിന്റെ കീഴിൽ അവധത്തിലെ അനവധി ധീരവ

നികൾ പുരുഷവേഷവും ആയുധവും ധരിച്ച് അടരാടുകയുണ്ടായി.

കാൺപൂർ സ്വതന്ത്രമായതിനെത്തുടർന്ന് ലക്ക്നൌവിൽവെച്ച് വിപ്ലവകാരികളും സർ ഹെൻറി ലോറൻസിൻെറ കീഴിലുള്ള സേനയും തമ്മിൽ വീണ്ടും ഭയങ്കരസമരം നടന്നു. അവസാനം പരാജിതരായ ആംഗലേയർ ''റസിഡൻസി''യിൽ രക്ഷപ്രാപിച്ചു. അവരുടെ ഏകരക്ഷാസ്ഥലവും അധികാരകേന്ദ്രവും റസിഡൻസി മാത്രമായി. റസിഡൻസിയെ വിപ്ലവകാരികൾ വളഞ്ഞു. റസിഡൻസി ഒഴിച്ച് ബാക്കിയുള്ള ലക്ക്നൌപട്ടണവും അവധപ്രദേശം മുഴുവനും നിഷ്കാസിതനായ നവാബിൻെറ മകൻ ''ബിർജിസ് കദ്രി''ന്നുവേണ്ടി ബേഗം ഹജരത് മഹൽ (അമ്മറാണി) ഭരിച്ചുതുടങ്ങി.

അവധത്തിലെ ജനങ്ങളും ജന്മികളും പ്രധാനികളും പ്രഭുക്കന്മാരും ഒരുപോലെ ബേഗം ഹജരത്മഹലിനെ അധീശ്വരിയായി അംഗീകരിച്ചു. ബേഗം അവധം സ്വാതന്ത്ര്യം പ്രാപിച്ച ശുഭസന്ദേശത്തെ ബഹദൂർശാഹ് ചക്രവർത്തിയെ അറിയിച്ചു. പിന്നീട് രാജാ ബാലകൃഷ്ണസിംഹനെ പ്രധാനമന്ത്രിയായി നിയമിച്ചു. എല്ലാ വകുപ്പുകളിലും വീണ്ടും വ്യവസ്ഥകൾ ഏർപ്പെടുത്തി. അവധത്തിൽ സമ്പൂർണ്ണ ശാന്തിയും സമാധാനവും പുനഃസ്ഥാപിച്ചു. ബേഗം സുയോഗ്യയും ശക്തി

ശാലിനിയും സ്വാതന്ത്ര്യസമരത്തിന്റെ സമാരാധ്യയായ നായികയുമായി സംഘടിച്ചു.

കമ്പനിപ്പട്ടാളം ലക്നൌവിലെ “റെസിഡൻസി”യിൽ (Residency), ബന്ധിതരെപ്പോലെ, ഭയഭീതരായി കഴിഞ്ഞുകൂടി. വിപ്ലവകാരികൾ റെസിഡൻസിയിയെ വളഞ്ഞിരുന്നു. ജൂലായി 20-ാംനു അവർ റെസിഡൻസിയെ ആക്രമിച്ചു. റെസിഡൻസിയിലെ സിക്കപട്ടാളം ആംഗലേയരെ സർവ്വാത്മനാ സഹായിച്ചു. നാട്ടുകാരുടെ അഭ്യർത്ഥനയെ നിരസിച്ചു.

**“റെസിഡൻസി” അധീനമായില്ല**

അവധത്തിലെ ചീഫ് കമ്മീഷണറായിരുന്ന “സർ ഹെൻറി ലോറൻസ്” വിപ്ലവകാരികളുടെ ഉണ്ടയേറ്റു് മൃതനായി. അവസാനം “ബ്രിഗേഡിയർ ഇംഗ്ലിസ്” കമ്പനിപ്പട്ടാളത്തിന്റെ നേതൃത്വം കൈക്കൊണ്ടു. ആംഗലേയർ കാൺപൂരിലേക്കു് ഗൂഢദൂതന്മാരെ അയച്ചു് സാഹായ്യമർത്ഥിച്ചു. “ജനറൽ ഹെവലോക്ക്” സൈന്യസമേതം സഹായത്തിനെത്തുമെന്നു് അറിവായപ്പോൾ റെസിഡൻസിയിലുള്ളവർ സമാശ്വസിച്ചു. പക്ഷെ ഹെവലോക്കിനു് ഉടനെ എത്തിച്ചേരുവാൻ കഴിഞ്ഞില്ല. ഇങ്ങനെ അനുകൂല പരിതഃസ്ഥിതിയുണ്ടായിട്ടും ക്രാന്തികാരികൾ റെസിഡൻസിയെ കീഴടക്കുവാൻ ശക്തരായില്ല. ദൽഹിയിലെപ്പോലെ സുയോഗ്യ സേനാപതിയുടെ അഭാവം അവധത്തിലും ഉണ്ടായിരു

ന്നതു് ഈ അസഫലതയും ഒരു കാരണമായിരുന്നു. പുറമെനിന്നു് രക്ഷണം ലഭിയ്ക്കാതെയാവുകയും വിപ്ലവകാരികളുടെ വെടിയുണ്ടകൾ അസഹ്യമായിത്തീരുകയും ചെയ്യുമ്പോൾ റസിഡൻസിയുടെ ഉള്ളിലുള്ളവർ സ്വയം കീഴടങ്ങുമെന്നു് വിപ്ലവകാരികൾ വിശ്വസിച്ചതും മറെറാരു കാരണമായിരുന്നു

ലക്നൌവിലെ റസിഡൻസിയിൽ മൃത്യുവക്ത്രത്തിൽപ്പെട്ടുവലയുന്ന കമ്പനിക്കാരെയും കൂട്ടുകാരെയും

**“ഹേവലോക്ക്” പിന്മാറി**

സഹായിയ്ക്കുവാൻ ജനറൽ ഹേവലോക്ക് സേനാസമേതം കാൺപൂരിൽനിന്നു് പുറപ്പെട്ടു. അദ്ദേഹം ഉദ്ദേശിച്ചപോലെ യാത്ര സുകരമായില്ല. സ്വാതന്ത്ര്യപ്രേമികളും സമരവീരന്മാരുമായ അവധത്തിലെ ഗ്രാമീണജനത കൂട്ടം കൂട്ടമായി സംഘടിച്ചു് ഹേവലോക്കിന്റെ പുരോഗമനത്തെ തടഞ്ഞു. കടിയെങ്കിലും മുന്നോട്ടു നീങ്ങുവാൻ ഭയങ്കരയുദ്ധംചെയ്യാതെ സാദ്ധ്യമല്ലെന്നു് അദ്ദേഹത്തിനു് അനുഭവപ്പെട്ടു. ‘‘ഉന്നാവിൽ’’വെച്ചു് ഏററവും ഭയാനകമായ സമരം നടന്നു. ഹേവലോക്കും അവശേഷിച്ച സൈന്യവും പിന്മാറുവാൻ നിർബ്ബന്ധരായി. ഹേവലോക്ക് വീണ്ടും മുന്നോട്ടു നീങ്ങുവാൻ മുതിർന്നു. ‘‘വശീരത്ഗഞ്ചിൽ’’വെച്ചു് ഗ്രാമീണസേനയുമായി ഏററുമുട്ടി; പരാജിതനായി പിന്മാറി. വീണ്ടും ശ്രമിച്ചു; വീണ്ടും പിന്മാറി.

ഇതിന്നിടയിൽ "നാനാസാഹേബ്" വീണ്ടും കാൺപൂരിനെ ആക്രമിച്ചു. ജനറാൾ നീലിന്നു് കാൺപൂരിനെ രക്ഷിയ്ക്കത്തക്ക സൈന്യബലം ഉണ്ടായിരുന്നില്ല. ഈ വിവരം ഗ്രഹിച്ച ജനറൽ ഹേവലോക്ക് ആഗസ്റ്റ് 12-ാംനു കാൺപൂരിലേയ്ക്കുതന്നെ മടങ്ങിപ്പോയി.

ഹേവലോക്കും സേനയും പിന്മാറിയതുകണ്ടപ്പോൾ ഉന്നാവിലെ ഗ്രാമീണരും മററു് അവധവാസികളും ആനന്ദോത്സവംകൊണ്ടാടി. ഇംഗ്ലീഷുകാർ ഇനി ലക്ക്നൌവിലേയ്ക്കു് വരികയില്ലെന്നും അവർ എന്നെന്നേയ്ക്കുമായി അവധം വെടിഞ്ഞിരിയ്ക്കുന്നുവെന്നും അവിടത്തുകാർ വിശ്വസിച്ചു. തന്നിമിത്തം സീമാപ്രദേശങ്ങളിലെ ജന്മികളും മററും ഗ്രാമീണസേനകളെ ലക്ക്നൌവിലേയ്ക്കു് അയച്ചു.

ബിറൂരിൽവെച്ചു് നാനാസാഹേബിന്റേയും ഹേവലോക്കിന്റേയും സേനകൾതമ്മിൽ സംഘട്ടനമുണ്ടായി. ഇരുഭാഗക്കാൎക്കും പിന്മാറേണ്ടിവന്നു. നാനാസാഹേബ് "കാൽപി"യിൽ സ്ഥിതിചെയ്തു് യുദ്ധസന്നാഹം കൂട്ടിത്തുടങ്ങി. സപ്തംബർ 15-ാംനു കല്ക്കത്തയിൽനിന്നു് "സർ ജേൻസ്ഔട്ട്റാം" വലിയൊരു സൈന്യത്തോടുകൂടി ഹേവലോക്കിനെ സഹായിയ്ക്കുവാൻ കാൺപൂരിലെത്തി.

നവോത്സാഹഭരിതനായ ജനറാൾ ഹേവലോക്ക് വിപുലസേനയോടുകൂടി വീണ്ടും ലക്ക്നൌവിലേയ്ക്കു്

**ഹേവലോക്കിന്റെ മുന്നേററം**

പുറപ്പെട്ടു. നീൽ, ഔട്ട്റാം, കൂപ്പർ, ആയർ മുതലായ പ്രസിദ്ധ സേനാപതികളും അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്നു. ഉന്നാവ്, ബശീരത്ത്ഗംജ് മുതലായ സ്ഥലങ്ങളിലെ പോർവീരന്മാർ മുഴുവനും ലക്ക്നൌവിലേക്കു് പോയിരുന്നതിനാൽ ഹേവലോക്കിന്നു് നിഷ്പ്രയാസം പുരോഗമനം ചെയ്യാൻ സാധ്യമായി. ഗ്രാമീണജനത യഥാശക്തി ആംഗലേയരെ തടുത്തു. പക്ഷെ അവരുടെ യത്നം സഫലമായില്ല. ഹേവലോക്കും സൈന്യവും വഴിനീളെ കൂട്ടക്കൊലനടത്തിയും കൊള്ളയടിച്ചും ഗ്രാമങ്ങളെ ചുട്ടെരിച്ചും ചോരപ്പുഴയൊഴുക്കിയും മുന്നോട്ടു നീങ്ങി. സപ്തംബർ 23-ാം കമ്പനിപ്പട്ടാളം ലക്ക്നൌവിന്റെ സമീപത്തുള്ള "ആലംബാഗിൽ" എത്തിച്ചേർന്നു.

"ആലംബാഗ്" ക്രാന്തികാരികളുടെ സുരക്ഷിത കേന്ദ്രമായിരുന്നു, അവിടെവെച്ചു് ഇരുഭാഗക്കാരും തമ്മിൽ ഭയങ്കരസമരം നടന്നു. ഈ ഘട്ടത്തിൽ ദൽഹിയിൽ ആംഗലേയഭരണം പുനഃസ്ഥാപിതമായ വിവരം ഹേവലോക്കും കൂട്ടരും ഗ്രഹിച്ചു. അവരുടെ ഉത്സാഹം വർദ്ധിച്ചു. എന്നാലും അവർക്കു് പിന്മാറേണ്ടിവന്നു. വീണ്ടും മറെറാരുവഴിക്കു് കമ്പനിപ്പട

**ഹേവലോക്കും കൂട്ടരും റെസിഡൻസിയിൽ കുടുങ്ങി**

മുന്നോട്ടുനീങ്ങി. "ചാർബാഗി"ലെ പാലത്തിന്മേൽ വെച്ച് വിപ്ലവകാരികളും ഇംഗ്ലീഷുകാരും തമ്മിൽ ഭയങ്കരസമരം നടന്നു. ആ യുദ്ധത്തിൽ ജനറൽ നീൽ കൊല്ലപ്പെട്ടു. എങ്കിലും എതിരാളികളുടെ വെടിയുണ്ടകളെ വകവെയ്ക്കാതെ വെള്ളക്കാർ ഒരുവിധത്തിൽ റെസിഡൻസിയിൽ പടയൂന്നി.

വിപ്ലവകാരികൾ വീണ്ടും റസിഡൻസിയെ വളഞ്ഞു. ജനറൽ ഹേവ്ലോക്കും സൈന്യവും 'റസിഡൻസി'യുടെ ഉള്ളിൽകുടുങ്ങി. അങ്ങനെ റസിഡൻസിയിൽ ബന്ധനസ്ഥരായ ആംഗലേയരുടെ സംഖ്യ വർദ്ധിച്ചു.

**"കേമ്പ്ബെല്ലി"ന്റെ പടയോട്ടം**

കമ്പനിപ്പട്ടാളങ്ങളുടെയെല്ലാം പ്രധാന സേനാപതി (കമാണ്ടർ-ഇൻ-ചീഫ്) യായിരുന്ന "സർ കാലിൻ കേമ്പ്ബെൽ" വമ്പിച്ച സേനയോടും ആയുധങ്ങളോടുംകൂടി കല്ക്കത്തയിൽ നിന്ന് ലക്നൌവിലേക്ക് യാത്രയാരംഭിച്ചു. സഹായത്തിന് ഒരു കപ്പൽപ്പടയും പുറപ്പെട്ടു.

സർവ്വസൈന്യാധിപൻ (കേമ്പ്ബെൽ) സേനാസമേതം കാൺപൂരിലെത്തി. കപ്പൽപ്പടയും എത്തിച്ചേർന്നു. ക്രാന്തികാരികളുടെ കരങ്ങളിൽനിന്ന് രക്ഷപ്പെട്ട ദില്ലിയിലെ വെള്ളപ്പട്ടാളം "ജനറൽ ഗ്രേട്ട്ഹെഡി"ന്റെ നേതൃത്വത്തിൽ, വഴിനീളെ, നരവേട്ടയും കൊള്ളിവെപ്പും നടത്തി, യുദ്ധനിയമങ്ങളേയും മനു

ഷ്യതചത്തേയും ചവിട്ടിമെതിച്ച്, കാൺപൂരിൽ വന്നു ചേന്നു.

ജനറൽ ഗ്രാൻഡിൻെറ കീഴിൽ ഒരു വിശാലസേന ലക്ക്നൌവിലെ "ആലംബാഗി"ൽ എത്തിച്ചേന്നു. ജനറൽ കേമ്പ്ബെല്ലും വമ്പിച്ച ഒരു സൈന്യത്തോടു കൂടി നവമ്പർ 9-ാംനു- ആലംബാഗിൽ പ്രവേശിച്ചു. റസിഡൻസിയിൽനിന്നു ഹേവലോക്കും കൂട്ടകാരും യുദ്ധം തുടങ്ങി. പുറമെനിന്നു് കേമ്പ്ബെല്ലും വമ്പിച്ച സേനയും ആക്രമണം തുടങ്ങി. വിപ്ലവകാരികഠം മദ്ധ്യത്തിൽ പെട്ടു. കേമ്പ്ബെൽ, ഹേവലോക്ക്, ഒൗട്റാം, ഹെഡ് മുതലായ യുദ്ധവിദ്യാവിശാരദന്മാരുടെ നേതൃത്വത്തിൽ ആംഗ്ലേയരും സിക്കകാരും അടങ്ങിയ സുസംഘടിതമായ കമ്പനിപ്പട ഉള്ളിൽനിന്നും പുറത്തുനിന്നും ഒരേസമയം പോരാടി. ഭയങ്കരസമരം സമാരംഭിച്ചു!!

നവമ്പർ 14-ാംനു- കേമ്പ്ബെല്ലിൻെറ സൈന്യം "ദിൽഖുശ്ബാഗി"ൽ പ്രവേശിച്ചു. പിന്നീട് "സിക്കന്ദർബാഗി"ലേക്കു് കുതിച്ചു.

**സിക്കന്ദർബാഗിൽ രക്തപ്പുഴ!!**

ഭയാനകമായ സമരം നടന്നു. ആംഗ്ലേയക്കു് ഓരോ ഇഞ്ചു് ഇടത്തിനുവേണ്ടി രുധിരപ്പുഴ ഒഴുക്കേണ്ടിവന്നു. സിക്കന്ദർബാഗ് വമ്പിച്ച രക്തപ്പുഴയായി രൂപാന്തരപ്പെട്ടു!! കണക്കററ വിപ്ലവകാരികഠം സ്വാതന്ത്ര്യസംരക്ഷണത്തിനുവേണ്ടി അവിടെ വെച്ച് ആത്മബലിചെയ്തു.

സിക്കന്തർബാഗ് കൈവശം വന്നശേഷം കമ്പനിപ്പട്ടാളത്തിന്ന് വീണ്ടും സമരം തുടരേണ്ടിവന്നു.

**റസിഡൻസി സ്വതന്ത്രമായി**

നവമ്പർ 28-ാംനു- സർ കാലിൻ കേമ്പ്ബെല്ലിന്റെ സൈന്യവും റസിഡൻസിയിൽ കുടുങ്ങിയിരുന്ന പട്ടാളവും ഏകോപിച്ചു. അങ്ങനെ റസിഡൻസി സ്വതന്ത്രമായി. അവിടെവെച്ച് ജനറൽ ഹേവലോക്ക് മൃതനായി.

അപ്പോഴേക്കും, താത്യാതോപ്പെയുടെ സേന കാൺപൂരിൽനിന്ന് കമ്പനിപ്പട്ടാളത്തെ അകററിയ വിവരം ജനറൽ കേമ്പ്ബെൽ ഗ്രഹിച്ചു. 'ഔട്ട്റാ'മിന്റെ കീഴിൽ ലക്ക്നൌവിൽ ഒരു സൈന്യത്തെ നിർത്തിയ ശേഷം ജനറൽ കേമ്പ്ബെൽ ഉടനെ കാൺപൂരിലേക്ക് തിരിച്ചു.

അങ്ങനെ വിപ്ലവത്തിന്റെ പ്രധാനകേന്ദ്രമായ ദൽഹി നഷ്ടപ്പെട്ടതിനെത്തുടർന്ന് രണ്ടാമത്തെ മുഖ്യകേന്ദ്രമായ അവധപ്രദേശവും പതനോന്മുഖമായിത്തീർന്നു!

*  *  *  *  *

**നാടുനീളെ നരവേട്ട!!**

ദില്ലീപതനത്തെത്തുടർന്ന് വിപ്ലവകാരികളുടെ സൈന്യങ്ങൾ അധികവും അവധത്തിലും രോഹിൽഖണ്ഡത്തിലും തടിച്ചുകൂടി. വിപ്ലവത്തിന്റെ പ്രധാനരംഗം അങ്ങോട്ടുനീങ്ങി. അവധത്തി

നും ദൽഹിയ്ക്കും മദ്ധ്യത്തിലുള്ള പ്രദേശങ്ങളെ ആദ്യമായി കരസ്ഥമാക്കിയാൽ അവധവിജയം സുകരമാവുമെന്ന് ഇംഗ്ലീഷുകാർ മനസ്സിലാക്കി. തൽസമം ദില്ലിയിൽനിന്നും കാൺപൂരിൽനിന്നും ആംഗലേയസേനാപതികൾ സൈന്യസമേതം പുറപ്പെട്ടു. മാർഗ്ഗമദ്ധ്യേ ജനതയെ മർദ്ദിച്ചും ഗ്രാമങ്ങളെ ചുട്ടെരിച്ചും ആ കിരാതസംഘങ്ങൾ മരണചക്രമേറി മുന്നോട്ടുനീങ്ങി!

**ഇട്ടാവയിലെ രക്തസാക്ഷികൾ!**

“ജനറൽ വാൾപോൾ” പടയാളികളും പീരങ്കികളുമായി മുന്നേറുകയായിരുന്നു. “ഇട്ടാവ”യുടെ സമീപം സ്ഥിതിചെയ്തിരുന്ന ഒരു ഭവനത്തിന്റെ തട്ടിൻപുറത്തും ഭിത്തികളുടെ സുഷിരങ്ങളിലും തോക്കുകൾ നിരത്തിവെച്ചിരുന്നു. ആ എടുപ്പിന്നുള്ളിൽ 24 വിപ്ലവകാരികൾ മാത്രമെ ഉണ്ടായിരുന്നുള്ളൂ. അവർ നിർഭയം വാൾപോളിന്റെ വിശാലസേനയെ തടഞ്ഞു; അവരുടെ മീതെ തീയുണ്ടകൾ ചൊരിഞ്ഞു!! വാൾപോൾ സന്ധിസംഭാഷണത്തിന്ന് സന്നദ്ധനായി, പക്ഷെ ക്രാന്തികാരികൾ തയ്യാറായില്ല. അവർ സ്വാതന്ത്ര്യസംരക്ഷണത്തിന്നുവേണ്ടി ആത്മാഹുതിചെയ്തു ‘രക്തസാക്ഷി’കളാകുവാൻ മുതിർന്നു. പീരങ്കിയുണ്ടകൾ പൊഴിച്ചും ഉമിയും മററും കത്തിച്ചു പുകച്ചും ഉള്ളിലുള്ളവരെ കൊല്ലുവാൻ കമ്പനിപ്പട്ടാളം പരിശ്രമിച്ചു; എല്ലാം നിഷ്ഫലമായി. അവസാനം ശത്രുക്കൾ കരിമരുന്നുപയോഗിച്ച് ആ വീടി

നെ ഭസ്മമാക്കുകയും അങ്ങനെ അതിനുള്ളിലുണ്ടായിരുന്ന വീരവിപ്ലവകാരികൾ രക്തസാക്ഷികളാവുകയും ചെയ്തു!!

വിപ്ലവാരംഭത്തോടുകൂടി “ഫറൂക്കാബാദി”ലെ നവാബ് സ്വതന്ത്രനായിത്തീൎന്നിട്ടുണ്ടായിരുന്നു. ഫറൂക്കാബാദിന്റെ തലസ്ഥാനമായ ഫറൂക്കാബാദിലെ “ഫത്തഹ് ഗഡി”ൽ വെച്ച് നവാബ് വിപ്ലവകാരികളും ആംഗ്ലേയരും തമ്മിൽ ഭയങ്കരയുദ്ധം നടന്നു. 1858 ജനവരി 14-ാംനു- ഇംഗ്ലീഷുകാർ വിജയികളായി. അവർ നവാബിനെ തൂക്കിക്കൊല്ലുന്നതിനുമുമ്പ് ദേഹമാസകലം പന്നിക്കൊഴുപ്പു പുരട്ടിയത്രെ!

“ലക്നൌ” (Lucknow) വിപ്ലവത്തിന്റെ പ്രധാനകേന്ദ്രമായിത്തീൎന്നു. ജനറൽ കേമ്പ്ബെല്ലും സേനയും കാൺപൂരിൽനിന്നും നേപ്പാളികളുടേയും ആംഗ്ലേയരുടേയും സംയുക്തസേനയും അവധത്തിന്റെ പൂൎവ്വഭാഗത്തുനിന്ന് ലക്നൌവിലേയ്ക്കു് കുതിച്ചു. മാർഗ്ഗമദ്ധ്യേ പല സമരങ്ങളും നടന്നു ഇതരഭാഗങ്ങളിൽക്കൂടെയും വന്നു ചേൎന്ന കമ്പനിപ്പടകൾ ലക്നൌവിന്റെ സമീപത്തുവെച്ച് ഒന്നിച്ചുചേൎന്നു. “ആലംബാഗിൽ” “സർജേമ്സ് ഔട്ട്റാമി”ന്റെ കീഴിൽ ഒരു സൈന്യം മുമ്പുതന്നെ താവളമുറപ്പിച്ചിരുന്നു.

ലക്നൌവിലെ വിപ്ലവകാരികളുടെ സുയോഗ്യനേതാവ് “അഹമ്മദ് ശാഹ്” ആയിരുന്നു. ഒരു മ

**അഹമ്മദ് ശാഹ്**

ഹാസമരത്തെ നയിക്കാനുള്ള സാമർത്ഥ്യം അദ്ദേഹത്തിനുണ്ടായിരുന്നു. പക്ഷെ ക്രമേണ വിപ്ലവകാരികളുടെ ഇടയിൽ അച്ചടക്കം കുറയുകയും ശിഥിലത പെരുകുകയും ചെയ്തു. കിടമത്സരം കടന്നുകൂടി; ആജ്ഞാലംഘനം സാധാരണയായിത്തീർന്നു. ചിലരുടെ ദുഷ്പ്രേരണങ്ങൾക്ക് വശംഗതയായിത്തീർന്ന ബേഗം ഹജരത്ത്മഹൽ അഹമ്മദ് ശാഹിനെ തടവിലാക്കി. പക്ഷെ ജനപ്രിയനായ ആ നേതാവിനെ ഉടനെ വിട്ടയക്കുവാൻ ബേഗം നിർബന്ധയായി.

അഹമ്മദ് ശാഹ് വീണ്ടും നേതൃത്വം ഏറ്റെടുത്തു. ആലംബാഗിലെ ആംഗലേയസേനയെ പലവുരു ആക്രമിച്ചു. ബേഗംഹജരത്ത്മഹൽപോലും യുദ്ധസന്നദ്ധയായി പോർക്കളത്തിൽ പ്രവേശിച്ചു.

**ലക്നൌ വീഥികൾ രക്തവാപികളായി!!**

ഡൽഹിയുടെ ദുർദ്ദശ ലക്നൌവിനേയും ബാധിച്ചു. ക്രാന്തികാരികളുടെ ഇടയിൽ മത്സരവും ശിഥിലതയും വർദ്ധിച്ചു. എങ്കിലും ഓരോ ഇഞ്ചു ഭൂമിയുടേയും രക്ഷയ്ക്കുവേണ്ടി സ്വാതന്ത്ര്യഭടന്മാർ ആത്മാഹുതിചെയ്തു. ഭയങ്കരരക്തപാതം നടന്നു!! ലക്നൌവിലെ വീഥികൾ വീണ്ടും രുധിരവാപികളായിത്തീർന്നു!! അവസാനം 1858 മാർച്ച് 14-ാംനു ലക്നൌ കമ്പനിക്കാരുടെ അധീനത്തിലായി.

ബേഗം ഹജരത്ത്മഹലും, നവാബ് ബിർജീസ് കദ്രും മൌലവി അഹമ്മദ് ശാഹും ലക്ക്നൌ നഗരത്തിൽ നിന്ന് രക്ഷപ്രാപിച്ചു. അഹമ്മദ് ശാഹ് വീണ്ടും ഒരു ആക്രമണം നടത്തിനോക്കി. പക്ഷെ സഫലത കൈവന്നില്ല.

**കിരാതവാഴ്ച!!**

വിജയമദാന്ധരായ കമ്പനിക്കാരും കൂട്ടക്കാരും നരവേട്ടയും കൊള്ളയും തീവെപ്പും മർദ്ദനവും നിർബ്ബന്ധവും തുടന്നു! വൈരിയെ ജീവനോടുകൂടി വറക്കുക മുതലായ പൈശാചികകൃത്യങ്ങൾപോലും നടത്തുകയുണ്ടായി!! ബേഗം ആംഗ്ലേയതടവുകാരോട് സ്നേഹപൂർവ്വം പെരുമാറി. ആ വീരാംഗന ക്ഷുഭിതരായ വിപ്ലവകാരികളിൽനിന്ന് ആംഗ്ലേയസ്ത്രീകളെ സംരക്ഷിച്ചു. പക്ഷെ വിജയഗർവ്വികളായ വെള്ളക്കാർ അന്തഃപുരത്തിലെ രാജവംശജാതകളെ (ബേഗങ്ങളെ) ഹിംസിക്കുകയും ബന്ധനത്തിലിടുകയും ചെയ്തു.

**അഹമ്മദ് ശാഹിൻെറ നവ്യോദ്യമങ്ങൾ**

ലക്ക്നൌവിൻെറ പതനത്തിനുശേഷം മൌലവി അഹമ്മദ് ശാഹ് വീണ്ടും സ്വാതന്ത്ര്യസമരം തുടന്നു. പല യുദ്ധക്ഷേത്രങ്ങളിലും വെച്ച് ഇംഗ്ലീഷുകാരുമായി ഏറ്റുമുട്ടി. അവസാനം അഹമ്മദ് ശാഹും നാനാസാഹബും "ശാഹ്ജഹാൻപൂരിൽ" എത്തിച്ചേർന്നു. ഉടനെ കമ്പനിക്കാരുടെ സർവ്വസൈന്യാധിപൻ (സർ കാലിൻ

കേമ്പ്ബെൽ) ശാഹ്ജഹാൻ പൂരിനെ (ഷാജഹാൻ പൂരിനെ) നാലുഭാഗങ്ങളിൽ നിന്നും വളഞ്ഞു. പക്ഷെ ആ രണ്ടു വീരസിംഹങ്ങൾ അവരുടെ 'ജാല'ത്തിൽ കുടുങ്ങാതെ പുറത്തുകടന്നു.

ഇതിന്നിടയിൽ ''ഖാൻ ബഹാദൂർഖാൻ'' രുഹേൽഖണ്ഡത്തിന്റെ തലസ്ഥാനമായ ''ബരേലി''യെ സ്വതന്ത്രമാക്കിയിരുന്നു. നാനാസാഹബ് മൌലവി അഹമ്മദ് ശാഹ്, ബേഗം ഹജരത് മഹൽ മുതലായ വിപ്ലവനായകന്മാർ ബരേലിയിൽ ഏകോപിച്ചു. സർ കാലിൻ ഉടനെ ബരേലിയെ ആക്രമിച്ചു. ഭയങ്കരയുദ്ധത്തിന്നുശേഷം 1858 മെയ് 7-ാംനു- ഖാൻ ബഹാദൂർഖാനും അന്യവിപ്ലവനേതാക്കന്മാരും ബരേലി വിട്ടുപോയി. കേമ്പ്ബെൽ ബരേലിനെ അധീനപ്പെടുത്തിക്കൊണ്ടിരുന്നപ്പോൾ അഹമ്മദ് ശാഹ് വീണ്ടും ശാഹ്ജഹാൻപൂരിനെ ആക്രമിച്ചു. മൂന്നുദിവസത്തെ ഭയങ്കരസമരത്തിന്നുശേഷം അഹമ്മദ്ശാഹിനും തൽസഹായത്തിന്ന് എത്തിച്ചേർന്നിരുന്ന ബേഗം ഹജരത് മഹൽ, നാനാസാഹബ് മുതലായവർക്കും ശാഹ്ജഹാൻപൂരിനെ ത്യജിച്ച് രക്ഷപ്പെടേണ്ടിവന്നു.

**അഹമ്മദ് ശാഹ് രക്തസാക്ഷിയായി!!**

അന്ന് 1858 ജൂൺ 5-ാംനു- യായിരുന്നു. 'പെവൻ' എന്ന ചെറിയ നാട്ടുരാജ്യത്തിലെ രാജാവായിരുന്ന ജഗന്നാഥസിംഹന്റെ ക്ഷണപ്രകാരം അഹമ്മദ് ശാഹ് അദ്ദേഹത്തെ സന്ദർശിക്കുവാൻ ചെന്നു. സംഭാഷ

ണം നടന്നുകൊണ്ടിരിക്കുമ്പോൾ രാജാവിന്റെ സഹോദരൻ അഹമ്മദ് ശാഹിനെ വെടിവെച്ചുകൊന്നു. രാജാജഗന്നാഥസിംഹ് അഹമ്മദ് ശാഹിന്റെ ശിരസ്സറുത്ത് ഇംഗ്ലീഷുകാർക്ക് അടിയറവെച്ച് സമ്മാനം നേടി! ഇങ്ങനെ ധനലോഭിയും ദേശദ്രോഹിയുമായ "ജഗന്നാഥസിംഹ"ന്റെ വഞ്ചനയാൽ, ഇന്ത്യൻസ്വാതന്ത്ര്യസമരത്തിന്റെ സുയോഗ്യമഹാരഥനായിരുന്ന ആ വീരദേശഭക്തൻ—മൌലവി അഹമ്മദ് ശാഹ്—മറെറാരു 'രക്തസാക്ഷി'യായ്ത്തീന്നു!!

**വിപ്ലവകാരികൾ വീണ്ടും പ്രബലരായി**

കമ്പനിക്കാർ ആയുധംവെച്ച് കീഴടങ്ങുന്നവർക്ക് മാപ്പുകൊടുക്കുന്നതാണെന്നും പിടിച്ചടക്കിയ ഭൂസ്വത്തും മററും മടക്കിക്കൊടുക്കുന്നതാണെന്നും കാനിങ്ങ്പ്രഭു പരസ്യപ്പെടുത്തിയിരുന്നു. എന്നിട്ടും വീരകേസരിയായ അഹമ്മദ് ശാഹിനെ അവർ ചതിച്ച് കൊല്ലിച്ചു!! ആ നീചകർമ്മം അവധവാസികളെ പ്രക്ഷുബ്ധരാക്കി. വിപ്ലവകാരികൾ ഹതാശരാവുന്നതിനു പകരം നവോന്മേഷഭരിതരായി. ജനത ആംഗ്ലേയരെ പൂർവ്വാധികം വെറുത്തുതുടങ്ങി!!

അഹമ്മദ് ശാഹിന്റെ വധം "അവധ"ത്തിൽ ആളിക്കത്തിയിരുന്ന വിപ്ലവവഹ്നിയിൽ ഘൃതമൊഴിച്ചു. നിജാം അലിഖാൻ, ഖാൻബഹാദൂർഖാൻ, നാനാസാഹെബ്, ബേഗംഹജരത്മഹൽ, ഫിറോജ് ശാഹ്

രാജകുമാരൻ മുതലായവർ അവധത്തിൽ സ്ഥിതിചെയ്ത് വിപ്ലവപ്രസ്ഥാനത്തെ വീണ്ടും ശക്തിപ്പെടുത്തി ജനതയും ജന്മികളും പ്രബുദ്ധന്മാരും പ്രബലന്മാരും സ്വാതന്ത്ര്യസമരത്തിന്ന് സന്നദ്ധരായി മുന്നോട്ടുവന്നു. വൃദ്ധനായ ബേണീമാധവരാജാവ് വീണ്ടും ലക്ക്നൌവിനെ ആക്രമിയ്ക്കാൻ വേണ്ടി യത്നങ്ങൾ തുടങ്ങി. വിപ്ലവകാരികളുടെ സേനകൾ ലക്ക്നൌവിന്നടുത്തുള്ള "നവാബ് ഗഞ്ചിൽ" ഒന്നിച്ചുചേർന്നു.

അവധവാസികൾ വീണ്ടും ആയുധമേന്തി ആയോധനത്തിന്ന് സന്നദ്ധരായത് കണ്ടപ്പോൾ കമ്പനിക്കാർ അമ്പരന്നു. 1858 ജൂൺ 18-ാംനു "ഹോപ് ഗ്രാണ്ടി"ന്റെ നേതൃത്വത്തിൽ കമ്പനിപ്പട പെട്ടെന്ന് വിപ്ലവകാരികളെ ആക്രമിച്ചു. നാടൊട്ടാകെ സമരം പൊട്ടിപ്പുറപ്പെട്ടു. 1858 ഒക്ടോബറിൽ സർ കാലിൻ കേമ്പ്ബെൽ വിപ്ലവകാരികളെ അമർത്തുവാൻ നവോദ്യമം തുടങ്ങി. ഓരോ ഇഞ്ചു ഭൂമിക്കുവേണ്ടിയും അവധവാസികൾ ഭയങ്കരസമരം ചെയ്തു! അവധപ്രദേശം വീണ്ടും രുധിരസാഗരമായിത്തീർന്നു!!

**വിളംബരങ്ങൾ**

കമ്പനിയുടെ കളങ്കപൂർണ്ണമായ കിരാതഭരണം ഉടനെ അവസാനിക്കുമെന്ന് വിപ്ലവാരംഭത്തിൽതന്നെ പലരും ദീർഘദർശനംചെയ്തിരുന്നു. അതുപോലെതന്നെ സംഭവിച്ചു. "വിക്ടോറിയ റാണി"യുടെ വിളംബരത്തെത്തുടർന്ന് 1858 നവമ്പർ

1-ാംനം-മുതൽ ഈസ്റ്റ് ഇൻഡ്യാ കമ്പനി''യുടെ അധികാരത്തിൽനിന്ന് ഇന്ത്യ വിമുക്തയാവുകയും ബ്രിട്ടീഷ് ചക്രവർത്തിനിയുടെ ഭരണത്തിൻകീഴിലാവുകയും ചെയ്തു. വിളംബരപ്രകാരം രാജാക്കന്മാർക്ക് ദത്തെടുക്കുവാനുള്ള അധികാരം പുനർലഭിച്ചു. ഭാരതീയരുടെ മതകാര്യങ്ങളിൽ ബ്രിട്ടീഷുകാർ ഇടപെടുകയില്ലെന്ന്" ഉറപ്പുകിട്ടി. നാട്ടുരാജാക്കന്മാരുമായി ചെയ്ത സന്ധികളിലെ നിബന്ധനകൾ അക്ഷരംപ്രതി പാലിക്കുന്നതായിരിക്കുമെന്ന് വാഗ്ദത്തം ചെയ്തു.

വിക്ടോറിയാ മഹാറാണിയുടെ വിളംബരത്തിന്റെ അർത്ഥശൂന്യതയെ വ്യക്തമാക്കുകയും അതിൽ മയങ്ങിപ്പോകാതിരിക്കുവാൻ അവധവാസികളെ ഉപദേശിക്കുകയും ചെയ്തുകൊണ്ടുള്ള ഒരു വിളംബരം ബേഗം ഹജരത്മഹലും പുറപ്പെടുവിക്കുകയുണ്ടായി.

**നേപ്പാളിലേയ്ക്ക്**

വിക്ടോറിയാ വിളംബരം ജനതാഹൃദയത്തെ വശീകരിക്കുവാൻ ശക്തമായില്ല. വീണ്ടും അഞ്ചാറുമാസത്തോളം അവധത്തിൽ സ്വാതന്ത്ര്യസമരം തുടർന്നുപോന്നു. 1859 ഏപ്രിൽമാസമായപ്പോഴേക്കും ക്രാന്തികാരികൾ നേപ്പാളിൽ പ്രവേശിക്കുവാൻ നിർബ്ബന്ധരായി. നാനാസാഹേബും നേപ്പാൾ രാജാവായ മഹാരാജാ ജംഗ്ബഹാദൂറും തമ്മിൽ കത്തിടപാടുകൾ നടന്നു. പക്ഷേ വിപ്ലവകാരികൾക്ക് നേപ്പാളിൽ അഭയം നൽകുവാൻപോലും ജംഗ്ബഹാദൂർ തയ്യാ

റായില്ല. പ്രത്യുത ആംഗലേയസൈന്യം നേപ്പാളിൽ പ്രവേശിക്കുവാനും നിർവ്വാസിതരായ ഭാരതീയവിപ്ലവകാരികളെ നിർദ്ദയം കൊന്നൊടുക്കുവാനും അദ്ദേഹം അനുമതി നൽകി!

അവസാനം നാനാസാഹേബും ജനറൽ ഹോപ് ഗ്രാണ്ടും തമ്മിൽ പത്രവ്യവഹാരം നടക്കുകയുണ്ടായി. അതിനുശേഷം നാനാസാഹേബിനെപ്പററി യാതൊരു വിവരവും ലഭിക്കുകയുണ്ടായില്ല.* ഒടുവിൽ നേപ്പാൾ ദർബാർ ബേഗം ഹജരത് മഹലിനും അവരുടെ പുത്രനും (ബീർജിസ് കദ്ർ) അഭയംനൽകി...........

അങ്ങനെ അവധപ്രദേശമാകമാനം ഒന്നരക്കൊല്ലത്തോളം അത്യുഗ്രമായി പടർന്നുകത്തിയ വിപ്ലവാനലൻ തൽക്കാലം ശാന്തമായിത്തീർന്നു.

---

* "1858-ൽ നേപ്പാളിൽവെച്ച് മരിച്ചുപോയെന്ന് വിശ്വസിക്കപ്പെട്ട നാനാസാഹേബ് 102-ാം വയസ്സിൽ—1926-ൽ—സീതാപ്പൂരിലൊരിടത്തുവെച്ചാണ് മരിച്ചത്." എന്നൊരു റിപ്പോർട്ട് 1953 ജൂൺ 30-ാംനത്തെ "മാതൃഭൂമി"യിൽ കാണുകയുണ്ടായി.

---

# 8. ഝാൻസിയിലെ വിപ്ലവം

1857-ലെ മഹാവിപ്ലവത്തിൽ മഹനീയമായ നേതൃത്വംവഹിച്ച മഹിളാമണിയാണു് ഝാൻസിയിലെ മഹാറാണിയായ ലക്ഷ്മീബായി. ശസ്ത്രശാസ്ത്രവിശാരദയും യൌവനയുക്തയുമായ ആ ബാലാമണി ആത്മാഭിമാനത്തെയും ദേശസ്വാതന്ത്ര്യത്തെയും സംരക്ഷിക്കുവാൻവേണ്ടി അന്ത്യംവരെ ആയോധനംചെയ്തു് യശോധനവും വീരസ്വർഗ്ഗവുംനേടി!

**അപഹരണം!**

ഝാൻസിരാജാവായിരുന്ന "ഗംഗാധരറാവു"വിനു് സന്താനസൌഭാഗ്യം സിദ്ധിച്ചില്ല. തന്നിമിത്തം അദ്ദേഹം "ദാമോദരറാവു" എന്ന ബാലകനെ, ശാസ്ത്രരീത്യാ, ദത്തുപുത്രനായി കൈക്കൊണ്ടു. രാജാവു് 1854-ൽ മൃതനായി. ഡൽഹൌസി പ്രഭു ദത്തുപുത്രനെ രാജ്യാവകാശിയായി അംഗീകരിക്കുവാൻ ഒരുങ്ങിയില്ല. "അപഹരണ"നീതിയെ അനുസരിച്ചു് ഝാൻസിരാജ്യത്തെ കമ്പനിയുടെ അധീനത്തിലാക്കി, ഗംഗാധരറാവുവിന്റെ രത്നധനാദികളും കമ്പനിയുടെ ഭണ്ഡാരത്തിൽ (ഖജാനയിൽ)ലയിച്ചു.

കമ്പനിക്കാർ വിധവയായിത്തീർന്ന മഹാറാണി ലക്ഷ്മീബായിയുടെ പേരിൽ ആധാരരഹിതമായ അപരാധങ്ങൾചുമത്തി; ദുഷ്പ്രവാദങ്ങൾപരത്തി!! ആംഗലേയരുടെ ദുർന്നയങ്ങളും ദുർവ്യവഹാരങ്ങളും അസഹ്യമായ

പ്പോൾ പ്രജകളും റാണിയും രോഷാലകരായിത്തീർന്നു! അവർ സ്വേച്ഛാചാരികളായ വിദേശികളെ വെറുത്തു. ദേശമോചനത്തിനുള്ള ഉപായങ്ങൾ ആരാഞ്ഞുതുടങ്ങി.

**വിപ്ലവാരംഭം**

1857 ജൂൺ 4-ാംനു- ഝാൻസിയിലെ ഭാരതീയ ഭടന്മാർ സ്വാതന്ത്ര്യസമരം സമാരംഭിച്ചു. അവർ ശസ്ത്രഭണ്ഡാരവും ഖജാനയും കൈക്കലാക്കി. അതിനുശേഷം 21 വയസ്സുമാത്രം പ്രായമായിരുന്ന ലക്ഷ്മീബായി ആയുധം കൈയിലേന്തി വിപ്ലവകാരികളുടെ നേതൃത്വം സ്വീകരിച്ചു ക്രാന്തികാരികൾ ഝാൻസീദുർഗ്ഗത്തെ കരസ്ഥമാക്കി. ബാലകനായിരുന്ന ദാമോദരറാവുവിന്റെ പ്രതിനിധിയെന്ന നിലയിൽ മഹാറാണി ലക്ഷ്മീബായി രാജ്യഭരണം കൈക്കൊണ്ടു. "ഭുവനം ഭഗവാന്റെ; രാജ്യം ചക്രവർത്തിയുടെ; ഭരണം റാണി ലക്ഷ്മീബായിയുടെ !!" എന്ന വിളംബരത്തിന്റെ ധ്വനി ഝാൻസിരാജ്യം മുഴുവനും മുഴങ്ങി! റാണിയുടെ ഭരണവും ആചരണവും പ്രജകളെ ആനന്ദഭരിതരാക്കി.

* * * *

യമുനാനദിയ്ക്കും വിന്ധ്യാചലത്തിനും മദ്ധ്യത്തിലുള്ള പ്രദേശങ്ങളിൽ ഏകദേശം ഒരു വർഷംവരെ വിപ്ലവകാരികളുടെ വെന്നിക്കൊടികൾ പാറിക്കളിച്ചു. ലക്ഷ്മീബായിയുടെ ഭുജബലവും ഭരണനിപുണതയും സ്വാതന്ത്ര്യസംരക്ഷണത്തിനു് സഹായകമായിത്തീർന്നു

**"സർ ഹ്യൂ റോസ്"**

1858 ജനവരി 6-ാംനു- "സർ ഹ്യൂ റോസ്" (Sir Hugh Rose) എന്ന സുപ്രസിദ്ധസേനാനിയുടെ കീഴിൽ ഒരു വമ്പിച്ച സൈന്യം, നഷ്ടപ്പെട്ട രാജ്യങ്ങളെ വീണ്ടെടുക്കുവാൻ വേണ്ടി "മവൂ" എന്ന പ്രദേശത്തിൽനിന്നു് പുറപ്പെട്ടു. റായ്ഗർ, സാഗർ, ബാനാപുർ, ചന്ദേരി മുതലായ പ്രദേശങ്ങളെ കൈവശപ്പെടുത്തിയ ശേഷം മാർച്ച് 20-ാംനു- റോസും സൈന്യവും ഝാൻസിക്കു് സമീപം എത്തിച്ചേർന്നു.

ബാനാപൂരിലെ രാജാവായിരുന്ന മർദ്ദാൻസിംഹനും മററനേകം ഇടപ്രഭുക്കന്മാരും സേനാനായകന്മാരും ലക്ഷ്മീബായിയുടെ സഹായത്തിനു് സന്നദ്ധരായി. കമ്പനിപ്പട്ടാളത്തിനു് ഭക്ഷണസാമഗ്രികൾ അപ്രാപ്യമാകുവാൻവേണ്ടി റാണി ചില യത്നങ്ങൾ ചെയ്തു. പക്ഷെ സിന്ധ്യാമഹാരാജാവും മററും വെള്ളക്കാർക്കു് ആവശ്യമായ ഭക്ഷണപദാർത്ഥങ്ങൾ ധാരാളം എത്തിച്ചുകൊടുക്കുകയാൽ ആ ഉദ്യമം സഫലമായില്ല.

**റാണിയുടെ നേതൃത്വം**

കമ്പനിപ്പട്ടാളം ഝാൻസിയിലേക്കു് നീങ്ങിയപ്പോൾ റാണി ലക്ഷ്മീബായി വിപ്ലവകാരികളുടെ നേതൃത്വം സ്വീകരിച്ചു. സ്വാതന്ത്ര്യപ്രേമികളെ ശേഖരിച്ചു് അവക്കു് സൈനികപരിശീല

നം നൽകി. യുദ്ധസാമഗ്രികൾ സംഭരിച്ചു. കോട്ടയുടെ കേടുപാടുകൾ തീർത്തു് ഭിത്തികളിന്മേൽ പീരങ്കികൾ നിരത്തിവെച്ചു. സൈന്യവ്യൂഹങ്ങൾ വിരചിച്ചു. ഒരു ചെറിയ നാരീസേനയും രൂപീകൃതമായി. പീരങ്കിപ്രയോഗംപോലും അവർ പരിശീലിച്ചു.

ആംഗലേയരുടെ കടിലതന്ത്രം കാരണം ദുർബ്ബലതയും ദുർഭിക്ഷവും ഭാജനമായിത്തീർന്നിരുന്ന ഝാൻസി, ലക്ഷ്മീബായിയുടെ അക്ഷീണപരിശ്രമവും നിപുണനിരീക്ഷണവും ഒത്തിണങ്ങിയപ്പോൾ, നാതിവിലംബം ഒരു ശക്തികേന്ദ്രമായിത്തീർന്നു! റാണിയുടെ സംഘടനാപാടവവും രചനാചാതുര്യവും യുദ്ധകലാപ്രവീണതയും ബുദ്ധിബലവും അത്ഭുതാവഹമായിരുന്നു. അനിഷേധ്യമായ ആജ്ഞാശക്തിയും അംഗജമായ ആയോധനനൈപുണിയും അക്ഷയമായ ആത്മബലവും അനുപമമായ ദേശപ്രേമവും ആ കലനാരിയെ ജനതയുടെ ആരാധനാമൂർത്തിയാക്കിത്തീർത്തു!!

ഝാൻസിയിൻ ബലശാലികളായ ബ്രിട്ടീഷുകാർ ഇല്ലെന്നും ഒരു ''അബല''യാണ് അവിടെ ഭരണം നടത്തുന്നതെന്നും അറിവായപ്പോൾ 'ഓർഛാ'രാജ്യത്തിലെ ദിവാനായ ''നത്ഥേഖാൻ'' വമ്പിച്ച സേനയുടെ സഹായത്തോടുകൂടി, ജനറൽ റോസ് വരുന്നതിനു മുമ്പ്, ഝാൻസിദുർഗ്ഗത്തെ വളയുകയുണ്ടായി. പക്ഷേ

**നത്ഥേഖാൻെറ മിഥ്യാഭ്രമം!**

സ്വാർത്ഥബുദ്ധിയായ ആ മഹത്വാകാംക്ഷി അവസാനം അപജയവും അപമാനവും വരിച്ച് പലായനം ചെയ്വാൻ നിർബദ്ധനായി!! *f*

**റോസിന്റെ ആക്രമണം**

സർ ഹ്യൂ റോസിന്റെ സൈന്യം ഝാൻസിയെ വളഞ്ഞു. മാർച്ച് 24-ാംനു- ഡോൻസിദുർഗ്ഗത്തിൽനിന്ന് വിശ്രുതമായ "ഘനഗർജ്ജന"മെന്ന പീരങ്കി അഗ്നിവർഷണം തുടങ്ങി. അതോടുകൂടി സമരം സമാരംഭിച്ചു. എട്ടുദിവസംവരെയും യുദ്ധം തുടർന്നു. ലക്ഷ്മീബായി അശ്രാന്തയായി സർവ്വത്ര നിർഭയം സഞ്ചരിച്ച് കോട്ടയിലുള്ള വീരയോദ്ധാക്കളെ പ്രോത്സാഹിപ്പിച്ചു. പീരങ്കിപ്രയോഗത്തിൽ നേതൃത്വം വഹിച്ചിരുന്നവരിൽ പ്രമുഖനായ "ഗുലാംഗൌസ്ഖാൻ" പ്രദർശിപ്പിച്ച അസാധാരണധീരത വർണ്ണനാതീതമായിരുന്നു. റാണിയുടെ ആയുധധാരിണികളായ വിശ്വസ്തസഹചാരിണികളിൽ ചിലർ വീരാംഗനകളെപ്പോലെ വീറോടുകൂടി വിട്ടൊഴിയാതെ സമരംചെയ്ത് വീരസ്വർഗ്ഗം പൂകി!!

---

*f* നത്ഥേഖാൻ ആക്രമിക്കുന്നതിനുമുമ്പ് "സദാശിവറാവു നെവാൽക്കർ" എന്നൊരാളും, ഝാൻസീസിംഹാസനത്തിന്റെ ശരിയായ അവകാശി താനാണെന്ന് വാദിക്കുകയും "കരേരാ കോട്ട"യെ ആക്രമിക്കുകയുമുണ്ടായി. പക്ഷെ സുധീരയായ റാണി ആയാളെ തോല്പിക്കുകയും അവസാനം ബന്ധനസ്ഥനാക്കുകയും ചെയ്തു.

ഇതിന്നിടയിൽ ലക്ഷ്മീബായിയെ സഹായിയ്ക്കാനായി സുപ്രസിദ്ധ സേനാനായകനായ ''താന്ത്യാതോപ്പെ'' ഒരു വമ്പിച്ച സേനയോടുകൂടി ''കാല്പി''യിൽനിന്നു് പുറപ്പെട്ടു. കമ്പനിപ്പട്ടാളം കുടുക്കിൽപെട്ടു. പക്ഷേ തന്ത്രശാലിയായ 'റോസി'ന്റെ ബുദ്ധിബലംകാരണം താന്ത്യാതോപ്പേയ്ക്കു് പരാജിതനായി പിന്മാറേണ്ടിവന്നു. അങ്ങനെ റാണിയ്ക്കു് പുറമെനിന്നുള്ള സാഹായ്യവും നഷ്ടപ്പെട്ടു!!

**സാഹായ്യം നഷ്ടപ്പെട്ടു!**

ഇരുപുറത്തുനിന്നും ഇടവിടാതെ വെടിയുണ്ടകൾ തീമഴപോലെ പൊഴിഞ്ഞുകൊണ്ടിരുന്നു. കാഹളധ്വനികളും യുദ്ധകോലാഹലവും അന്തരീക്ഷത്തെ അനുനിമിഷം മുഖരിതമാക്കി. ഒരാഴ്ചയിലധികം ഇടതടവില്ലാതെ ഭയങ്കരസമരം നടന്നിട്ടും കമ്പനിപ്പട്ടാളത്തിനു് കോട്ടയിലോ നഗരത്തിലോ കടന്നുകൂടുവാൻ കഴിഞ്ഞില്ല. അവരുടെ ഭഗീരഥപ്രയത്നം വിഫലമായി.

ദുർഗ്ഗത്തിലെ ഒരു പ്രധാനിയായ പീരങ്കിപ്പടനായകൻ 'രാജ്യദ്രോഹി'യായിപ്പരിണമിച്ചു. ആ വഞ്ചകൻ വെള്ളക്കാരുടെ പ്രലോഭനത്തിനു് വിധേയനായി അവർക്കു് വഴി തുറന്നുകൊടുത്തു. പ്രാണങ്ങളെ തൃണവദ്ഗണിച്ചു് വാശിയും വിദ്വേഷവും വളർന്നു് സമരംചെയ്തിരുന്ന ആംഗലേയർ ദക്ഷിണകവാടത്തിൽക്കൂടെ നഗരത്തിൽ പ്രവേശിച്ചു് നിർദ്ദയം കൂട്ട

**രാജ്യദ്രോഹം!!**

കൊലതുടങ്ങി. കോട്ടയിൽനിന്ന് ഈ നരവേട്ട നോക്കിക്കാണുവാൻ റാണിയ്ക്ക് കഴിഞ്ഞില്ല. ആർദ്രഹൃദയയായ ആ പ്രജാവത്സല അല്പം അനുയായികളോടുകൂടി അതിവേഗം നഗരത്തിലേയ്ക്ക് കുതിച്ചു. ആ വീരാംഗന ദുർഗ്ഗാദേവിയെപ്പോലെ ശത്രുസംഹാരത്തിലേർപ്പെട്ടു. വെള്ളക്കാർ പിൻതിരിയേണ്ടിവരുമെന്ന നിലയായി!

അപ്പോഴേയ്ക്കും ദുർഗ്ഗദ്വാരരക്ഷകന്മാരിൽ പ്രധാനികളായ 'സർദാർ ഖുദാബക്ഷും' പീരങ്കിപ്പടനായ

കനായ 'സർദാർ ഗുലാം ഗൌ

ഝാൻസി നഷ്ടപ്പെട്ടു!! സ്ഖാനും' മൃതരായ ശോക

വാർത്ത റാണിയറിഞ്ഞു. കോ

ട്ടയും സുരക്ഷിതമല്ലാതായി. ഇനി പോരാടുന്നതു് വ്യർത്ഥമാണെന്ന് ആ വനിതാരത്നം ഗ്രഹിച്ചു. ഝാൻസി കൈവിടുവാനും ദൂരെയെങ്ങാനും ചെന്ന് സ്വാതന്ത്ര്യസമരം തുടരാനും ആ ദേശഭക്ത തീരുമാനിച്ചു. അന്നു രാത്രി, ദത്തുപുത്രനായ 'ദാമോദരറാവു'വിനെ അരയിൽ ചേർത്തുകെട്ടി, സശസ്ത്രയും പുരുഷവേഷധാരിണിയും അശ്വാരൂഢയുമായ ലക്ഷ്മീബായി അല്പം അനുയായികളോടുകൂടി ദുർഗ്ഗംവെടിഞ്ഞു് പലായനംചെയ്തു. അങ്ങനെ നഗരവും കോട്ടയും കമ്പനിക്കാരുടെ കീഴിലായി, വിജയികളായ ആംഗലേയർ ഝാൻസിയിൽ കൂട്ടക്കൊലയും കൊള്ളയും കൊള്ളിവെപ്പും തുടങ്ങി! അവർചെയ്ത ആസുരകൃത്യങ്ങൾ അതിഭയങ്കരങ്ങളായിരുന്നു!!............

റാണി ലക്ഷ്മീബായിയും കൂട്ടുകാരും 'കാല്പി'യിലേയ്ക്ക് വായുവേഗത്തിൽ യാത്രയായി. 'ലഫ്ടനന്റ് ബോക്കർ' അശ്വാരൂഢരായ അനുചരന്മാരോടുകൂടി അവരെ പിന്തുടർന്നു. ബോക്കർ റാണിയുടെ വെട്ടേററ് നിലംപതിച്ചു. ലക്ഷ്മീബായിയും സംഘവും എങ്ങുമെങ്ങും വിശ്രമിയ്ക്കാതെ യാത്ര തുടർന്നു. അവർ അർദ്ധരാത്രിയ്ക്ക് കാല്പിയിൽ എത്തിച്ചേർന്നു.

**കാല്പിയിലേയ്ക്ക്**

നാനാസാഹേബിന്റെ സഹോദരനായ റാവുസാഹേബും സേനാപതിയായ താത്യാടോപ്പേയും ബാന്ദാനവാബും മററു ചില രാജാക്കന്മാരും സേനാസമേതം കാല്പിയിൽ ഒത്തുകൂടിയിരുന്നു. അവർ റാണിയേയും കൂട്ടുകാരേയും സ്വാഗതംചെയ്തു.

കാല്പിയിൽ എണ്ണമററ വിപ്ലവകാരികൾ ഏകോപിച്ചിരുന്നു. പക്ഷെ അവരുടെ ഇടയിൽ, നേതൃത്വം വഹിയ്ക്കുവാനും അച്ചടക്കം പാലിയ്ക്കാനും കെല്പുള്ള ഒരു വ്യക്തിയും ഉണ്ടായിരുന്നില്ല. റാണി ലക്ഷ്മീബായി പരമയോഗ്യയും സമരകലാകോവിദയുമായിരുന്നുവെങ്കിലും ഇരുപത്തിരണ്ടുവയസ്സുമാത്രം പ്രായമുള്ള ഒരു ''നാരി''യായിരുന്നു. താത്യാടോപ്പേ വീരനും വിദഗ്ദ്ധനുമായ സേനാപതിയായിരുന്നു; പക്ഷെ അദ്ദേഹം ജാതനായതു് ഒരു 'സാധാരണ'

**കാല്പിയും നഷ്ടപ്പെട്ടു!!**

വംശത്തിലായിരുന്നു. അക്കാലത്തു് അരചന്മാരും ഇടപ്രഭുക്കന്മാരും മററും വല്ല 'നരേശ'ന്മാരുടേയും അധീനത്തിൽ അടരാടുവാനേ തയ്യാറായിരുന്നുള്ളു. അവരുടെ 'ആഭിജാത്യം', വെറും 'സാധാരണ വ്യക്തി'യുടേയോ നാരിയുടേയോ നേതൃത്വം സ്വീകരിക്കുന്നതിന്നു് പ്രതിരോധമായിത്തീർന്നിരുന്നു. ദൽഹിയിലും അവധത്തിലും ശാപമായിത്തീർന്ന ഈ ''കലീനത'' കാല്പിയിലും തലപൊക്കി!!

എന്നാലും ലക്ഷ്മീബായി ചെറിയൊരു സേനയുടെ സഹായത്തോടുകൂടി പിന്തുടർന്നുവന്ന സർ ഹ്യൂറോസിൻെറ സൈന്യത്തെ കാല്പിക്കു് സമീപംവെച്ചു് അതിധീരം നേരിട്ടു. മററുള്ളവരിൽനിന്നു് ആത്മാർത്ഥമായ സഹായമോ സഹകരണമോ ആ ധീരവനിതക്കു് ലഭിക്കുകയുണ്ടായില്ല. ഭയങ്കരമായ സമരം നടന്നു. അവസാനം കമ്പനിപ്പട്ടാളം വിജയിച്ചു. കാല്പി ആംഗലേയരുടെ അധീനത്തിലായി.

**ഗ്വാളിയർ വിജയം**

''കാല്പി'' നഷ്ടപ്പെട്ടതോടുകൂടി വിപ്ലവകാരികളുടെ ബലവും ഉത്സാഹവും ചുരുങ്ങി. എങ്കിലും ലക്ഷ്മീബായിയും താന്ത്യാതോപ്പേയും ഹതാശരായില്ല. 'ഗ്വാളിയർ'നാട്ടുരാജ്യത്തിൽചെന്നു് അവിടത്തെ പ്രജകളെയും സൈന്യത്തെയും പാട്ടിലാക്കി, ഗ്വാളിയറിലെ ദുർഗ്ഗം കൈവശപ്പെടുത്തി, ഒരു രക്ഷാകേന്ദ്രം സ്ഥാപിച്ചാലേ വിജയിക്കാൻ വഴിയുള്ളു

എന്നു് റാണി അഭിപ്രായപ്പെട്ടു. ഇത്തവണ റാവുസാഹേബും ബാന്ദാനവാബും ഒരു "സ്ത്രീ"യുടെ ഉപദേശം കൈക്കൊള്ളുവാൻ സങ്കോചപ്പെട്ടില്ല!

ക്രാന്തികാരികൾ ഗ്വാളിയർ മഹാരാജാവായിരുന്ന "ജയാജിറാവു് സിന്ധ്യ"യോടു് സാഹായ്യവും മൈത്രിയും ആവശ്യപ്പെട്ടു. സിന്ധ്യാ സഹകരണത്തിനുപകരം സംഹാരത്തിന്നാണു് സന്നദ്ധനായതു്. 1858 ജൂൺ 1-ാംനു അദ്ദേഹം വിപ്ലവകാരികളെ പീരങ്കികൾകൊണ്ടു് 'സ്വാഗതം' ചെയ്തു!! റാണി തന്റെ ചെറിയ കതിരപ്പടയെ സധീരം മുന്നോട്ടു നയിച്ചു. സിന്ധ്യാസൈന്യം വിപ്ലവകാരികളുടെ ഭാഗത്തുചേന്നു. ജയാജിറാവുവും അദ്ദേഹത്തിന്റെ മന്ത്രിയും ആഗ്രയിലേക്കു് ഓടിപ്പോയി.

ഗ്വാളിയർനിവാസികൾ വിപ്ലവകാരികളെ സ്വാഗതം ചെയ്തു. വലിയൊരു ദർബാറിൽ(രാജസഭയിൽ)

**ആനന്ദോത്സവം!!**

വെച്ചു് റാവുസാഹേബ് "പേശ്വാ"പദത്തിൽ അഭിഷിക്തനായി. രാജപദവും രാജ്യവും ധനവും മാനവും ദുർഗ്ഗവും സേനയും സ്വായത്തമായതോടുകൂടി റാവുസാഹേബ് "ആനന്ദോത്സവം" കൊണ്ടാടുന്നതിൽ വ്യാപൃതനായി! സദ്യയും മദ്യവും വാദ്യവും നൃത്തവും ദാനവും ഗാനവും വിപ്ലവകാരികളുടെ ഇഷ്ടവിഷയങ്ങളായിത്തീൎന്നു!! രാപ്പകൽ ഉത്സവം തന്നെ!! താല്ക്കാലികവിജയത്തിൽ സന്തുഷ്ടരാവാതെ

സൈന്യശക്തിയും സമരസാമഗ്രികളും സമ്പാദിക്കുകയാണ് അടിയന്തരകൃത്യമെന്ന് ലക്ഷ്മീബായി റാവുസാഹേബിനെ ഉപദേശിച്ചു. പക്ഷെ "പേശ്വാ" പദപ്രാപ്തിയാൽ മതിമറന്ന റാവുസാഹേബ് റാണീവചനങ്ങളെ അവഗണിച്ച് അഹർന്നിശം ആനന്ദമഹോത്സവത്തിൽ ആമഗ്നനായി!!

**അന്ത്യസമരം**

ഗ്വാളിയർ വേഗം വീണ്ടെടുക്കാത്തപക്ഷം വിപ്ലവകാരികളുടെ ശക്തിയും സമ്പത്തും വിപുലമാകുമെന്നും താന്ത്യാതോപ്പെയെപ്പോലുള്ള മഹാരഥന്മാരുടെ നേതൃത്വത്തിൽ ഭാരതത്തിൽ ഒരു "മഹാരാഷ്ട്രവിപ്ലവം" കൂടി വളർന്നുവരുമെന്നും മതിമാനായ സർ ഹ്യൂ റോസ് മനസ്സിലാക്കി. നയജ്ഞനും നിപുണനുമായ അദ്ദേഹം ഗ്വാളിയർ അതിവേഗം അധീനമാക്കുവാനുള്ള കരുക്കൾ കൂട്ടിത്തുടങ്ങി. റാവുസാഹേബും കൂട്ടുകാരും മദിരയിലും മദിരാക്ഷികളിലും മനം മയങ്ങി സ്വർണ്ണാവസരത്തെ പാഴാക്കി!!

സർ റോസ് പെട്ടെന്ന് ഗ്വാളിയറിനെ ആക്രമിച്ചു. സിന്ധ്യായുടെ സൈന്യത്തെ വശത്താക്കുവാനുള്ള യത്നവും അദ്ദേഹം തുടങ്ങി. റാവുസാഹേബും അനുയായികളും പരിഭ്രമിച്ച് റാണിയെ സമീപിച്ചു. പേശ്വയുടെ ബുദ്ധിഹീനതയും ഭോഗലാലസയും കണ്ട് മനംമടുത്ത് അകന്നുകഴിഞ്ഞിരുന്ന ലക്ഷ്മീബായി വീണ്ടും മുന്നോട്ടുവന്ന് സമരവ്യൂഹം വിരചിക്കുന്ന

തിൽ വ്യാപൃതയായി. ഗ്വാളിയർനഗരത്തിന്റെ പൂർവ്വഗോപുരത്തിന്റെ രക്ഷാഭാരം മുഴുവനും മഹാറാണി കൈയേററു.

ലക്ഷ്മീബായിയുടെ കൂടെ അശ്വാരൂഢകളായ രണ്ടു സഖികളും (മന്ദരയും കാശിയും) അതിധീരം പോരാടിയിരുന്നു. കമ്പനിപ്പട്ടാളത്തിന്റെ സർവ്വയത്നങ്ങളും വിഫലമായി. പിറേറന്നു് സേനാപതിയായ സർ ഹ്യൂ റോസ് തന്നെ പൂർവ്വസമരാങ്കണത്തിലിറങ്ങി. പുരുഷവേഷധാരിയും ഹയാരൂഢയുമായ മഹാറാണി ഇരുകരങ്ങളിലും വാളേന്തി തുരുതുരെ ശത്രുസംഹാരം നടത്തി മിന്നൽപ്പിണർപോലെ സമരാങ്കണത്തിൽ പാഞ്ഞുകൊണ്ടിരുന്നു!!

**ആത്മാഹുതി**

സമരം ഭയങ്കരമായി. റാണിയുടെ കൂട്ടുകാരുടെ എണ്ണം ചുരുങ്ങി. രണ്ടുഭാഗത്തുനിന്നും കമ്പനിപ്പട്ടാളികൾ ഉൽഗ്ഗാനദ്ധയായ ധീരരാജ്ഞിയെ വളഞ്ഞു! ആ വീരാംഗന ശത്രുവ്യൂഹത്തെ വിഭേദിച്ചുകൊണ്ടു് വെളിയിൽ കടന്നു് വായുവേഗത്തിൽ മുന്നോട്ടു കുതിച്ചു. വഴിയിൽ ഒരു തോടുണ്ടായിരുന്നു. റാണിയുടെ പുതിയ കുതിര അതിനെ ചാടിക്കടക്കുന്നതിനു പകരം ഇക്കരെയിൽ ചുററിത്തിരിഞ്ഞു!!

ഇതിന്നിടയിൽ, ഏകാകിനിയായ ലക്ഷ്മീബായിയെ ശത്രുഭടന്മാർ വളഞ്ഞു. ആ ധീരവനിത തെല്ലും ഭയപ്പെടാതെ ഒററയ്ക്കു് അവരോടു് യുദ്ധംചെയ്തു. ഒരു

ആംഗലഭടൻ പിന്നിൽനിന്നു് റാണിയുടെ ശിരസ്സിനെ പിളൎന്നു. എന്നിട്ടും ആ ദേശസേവിക ശത്രുസംഹാരം തുടൎന്നു. ഉടനെ മറെറാരു വെട്ടു് മാറിൽ തട്ടി രക്തം ധാരധാരയായി ഒഴുകിത്തുടങ്ങി. തന്നെ മുറിയേല്പിച്ച മറെറ ഭടനേയും ആ ഖഡ്ഗധാരിണി വെട്ടിവീഴ്ത്തി. അതോടുകൂടി ലക്ഷ്മീബായി അശക്തയായിത്തീൎന്നു!

"രാമചന്ദ്രറാവു് ദേശമുഖ്" എന്ന വിശ്വസ്തസേവകൻ ആ ദേശഭക്തയെ അടുത്തുണ്ടായിരുന്ന ഒരു ആശ്രമത്തിലെത്തിച്ചു. ബാബാഗംഗാദാസ് (സന്യാസി) റാണിക്കു് കുടിക്കുവാൻ ഗംഗാജലം കൊടുത്തു. അല്പനിമിഷങ്ങൾക്കുള്ളിൽ ആ ദേവി ഗീതാമന്ത്രം ജപിച്ചുകൊണ്ടു് സ്വൎഗ്ഗവാസിനിയായിത്തീൎന്നു.

ശത്രുക്കൾ തന്നെ സ്പൎശിക്കരുതെന്നു് റാണി ഇച്ഛിച്ചിരുന്നു. രാമചന്ദ്രറാവുവും സന്യാസിയും ഉടനെ ഒരു ചിത തയ്യാറാക്കി; നാതിവിലംബം ആ സതീരത്നത്തിന്റെ പഞ്ചഭൂതാത്മകദേഹം ഭൂതിപ്രായമായിത്തീൎന്നു.

ഇത്രയും ഇളംപ്രായത്തിൽ, ശത്രുക്കളുടെ പ്രശംസപോലും *f* സമാൎജ്ജിക്കത്തക്കവിധം അലൌകിക

---

*f* ഈ "ഇന്ത്യൻ ജോൺ ഓഫ് ആൎക്കി"നെ (Indian Joan of Arc) പ്പററി ശത്രുസൈന്യാധിപനായിരുന്ന ജനറൽ സർ ഹ്യൂ റോസ് അഭിപ്രായപ്പെട്ടതു് ഇങ്ങനെയാണു്:—"റാണി സൎവ്വശ്രേഷ്ഠയും സൎവ്വോത്തമയുമായ വീരാംഗനയായിരുന്നു!!"

ധീരതയും അസാധാരണനൈപുണിയും പ്രദർശിപ്പിച്ച് സ്വാതന്ത്ര്യസമരം നയിച്ച മറ്റൊരു മഹിളാമണിയും മഹീതലത്തിൽ ജാതയായിട്ടില്ലെന്ന് നമുക്ക് അഭിമാനിക്കാം!! *

---

* ഈ വീരറാണിയെപ്പറ്റി കൂടുതൽ വിവരങ്ങളും അറിയുവാൻ ലേഖകൻ എഴുതിയ ''ഝാൻസിയിലെ വീരറാണി'' എന്ന ഗ്രന്ഥം വായിക്കുക.



# 9. താന്ത്യാടോപ്പേയുടെ അന്ത്യപരിശ്രമങ്ങൾ

താന്ത്യാടോപ്പേയ്ക്കു് തന്റെ പ്രധാനകൂട്ടുകാരായിരുന്ന നാനാസാഹേബും ബാലസാഹേബും റാണി ലക്ഷ്മീബായിയും നഷ്ടപ്പെട്ടു അദ്ദേഹത്തിനു് സുശക്തമായ സൈന്യമോ സമരസാമഗ്രികളോ ഇല്ലാതായി. ഭാരതത്തിൽ ആംഗലാധിപത്യം വീണ്ടും ബലപ്പെട്ടു.

എന്നാലും ആ വീരസേനാപതി നിരാശനായില്ല. 1858 ജൂൺ 20-ാംനു- അദ്ദേഹം ഗ്വാളിയർ വിട്ടു് നർമ്മദാനദിയുടെനേർക്കു് യാത്രയായി. ഒന്നിച്ചു് റാവുസാഹേബും ബാന്ദാനവാബും അല്പം ഭടന്മാരും ഉണ്ടായിരുന്നു. നർമ്മദയെ തരണംചെയ്തു് ദക്ഷിണേന്ത്യയിൽ പ്രവേശിച്ചു് അവിടത്തെ രാജാക്കന്മാരേയും ജനതയേയും, പേശ്വയുടെ പേരിൽ, സ്വാതന്ത്ര്യസമരത്തിനു് സന്നദ്ധരാക്കണമെന്നായിരുന്നു ആ മഹാരഥന്റെ മനോരഥം.

**നർമ്മദയ്ക്കുനേരെ**

ആംഗലസേന അദ്ദേഹത്തെ അനുധാവനംചെയ്തു. അവരുടെ കുടുക്കിൽനിന്നു് രക്ഷപ്രാപിച്ച താന്ത്യാ എങ്ങിനെയെങ്കിലും നർമ്മദ കടക്കണമെന്നു് ദൃഢനിശ്ചയം ചെയ്തു. ഇംഗ്ലീഷുകാർ ആ ഉദ്യമത്തെ തടയുവാൻ ബദ്ധകങ്കണരായി!

ആ മഹാരാഷ്ട്രവീരൻ ''ഭാരതപ്പുര''ത്തിലേയ്ക്കു് നീങ്ങി. ആംഗലസേന അദ്ദേഹത്തെ കുടുക്കുവാൻ ''ജ

യപുര"ത്തിലേക്കു തിരിഞ്ഞു. ജയപുരത്തിലെ പ്രജകളും സൈന്യവും താന്ത്യാടോപ്പേയോടു സഹാനുഭൂതിയുള്ളവരായിരുന്നു.

ആ തന്ത്രകോവിദൻ ഉടനെ തെക്കോട്ടുതിരിച്ചു. ''കർണൽ ഹോംസ്'' സേനാസമേതം അദ്ദേഹത്തെ പിന്തുടന്നു. ഉടനെ താന്ത്യാ 'ടോങ്കി'ലേക്കുമാറി. അവിടത്തെ നവാബു് അദ്ദേഹത്തിൻെറനേക്കു് ഒരു സൈന്യത്തെ അയച്ചു. ആ സേനയിലുള്ളവർ സമരം ചെയ്യുന്നതിനുപകരം താന്ത്യാടോപ്പെയുടെ അനുയായികളായിത്തീന്നു !!

പുതിയ സേനയോടും സാമഗ്രികളോടും കൂടി ആ വീരകേസരി ''ഇന്ദ്രഗഢി''ലേക്കു നീങ്ങി. ഘോരവഷം തുടങ്ങി. മുന്നിൽ ''ചംബൽ'' നദി പരിപൂണ്ണവും അതിഅശുദ്ധമായി പ്രവഹിക്കുന്നു !

**വിപദ്ഗ്രസ്തൻ**

പിന്നിൽനിന്നു് കർണൽ ഹോംസും രാജപുത്താനയിൽനിന്നു് ''ജനറൽ റോബർട്ടസും'' സൈന്യസമേതം താന്ത്യയെ കടക്കവാൻ വെമ്പിച്ചെല്ലുന്നു !!

വിപൽഗ്രസ്തനായ വിപ്ലവമഹാരഥി മറെറാരു മാർഗ്ഗത്തെ അവലംബിച്ചു. ''ഭീൻവാഡാ'' ഗ്രാമത്തിൽവെച്ചു് 1858 ആഗസ്റ്റ് 7-ാംനു- ജനറൽ റോബർട്ട്സും താന്ത്യാടോപ്പേയും തമ്മിൽ ഏറ്റുമുട്ടി. ഭീകരമായ സമരംനടന്നു. രാത്രി അവിടെനിന്നു് രക്ഷപ്പെട്ടു. മറെറാരിടത്തുവെച്ചു് വീണ്ടും സംഘട്ടനമുണ്ടായി.

**വീണ്ടും ബലശാലി**

താന്ത്യാതോപ്പെ വീണ്ടും ചംബൽനദിയെ സമീപിച്ചു. ശത്രുസൈന്യങ്ങൾ മൂന്നുഭാഗത്തുനിന്നു് അദ്ദേഹത്തെ വളഞ്ഞു. കൂടനീതിനിപുണനും കുശലസേനാപതിയുമായ താന്ത്യാ അവരെയെല്ലാം കബളിപ്പിച്ചു് ഒരുവിധം നദിയെ തരണംചെയ്തു. അദ്ദേഹത്തിന്റെ കൈയിൽ ഭക്ഷണസാമഗ്രികളോ പീരങ്കികളോ ഉണ്ടായിരുന്നില്ല. തന്നിമിത്തം നേരെ "ഝാലരാപട്ട്"നിലേക്കു് കുതിച്ചു. അവിടത്തെ രാജാവു് പടയും പീരങ്കികളുമായി സമരത്തിനുചെന്നു. പക്ഷെ ഝാലരാപട്ടനിലെ സൈന്യം മുഴുവനും താന്ത്യാതോപ്പെയുടെ ഭാഗത്തുചേർന്നു. വിജയിയായ താന്ത്യാ രാജാവിൽനിന്നു് യുദ്ധച്ചെലവിലേക്കു് പതിനഞ്ചു ലക്ഷം ഉറുപ്പിക വസൂലാക്കി. വിപുലമായ സേനയും പീരങ്കികളും സാമാനങ്ങളും ആ സേനാപതിക്കു് സ്വായത്തമായി. റാവുസാഹേബും ബാന്ദാനവാബും താന്ത്യായെ അനുഗമിച്ചിരുന്നു. പിന്നീടു് ആ മഹാരാഷ്ട്ര മഹാരഥൻ "ഇണ്ടോരി"ലേക്കു് യാത്രയായി.

**മിന്നൽപ്പോരാട്ടം**

റോബർട്ട്സ്, ഹോംസ്, പാർക്ക് മുതലായ ആറു ആംഗലമഹാരഥന്മാർ നാനാഭാഗങ്ങളിൽനിന്നും താന്ത്യാതോപ്പെയെ വളയുവാനായി ശീഘ്രയത്നംതുടങ്ങി. അദ്ദേഹവും അനുയായികളും ഇടയ്ക്കിടയ്ക്കു് മിന്നൽപിണരുപോലെ പ്രത്യക്ഷപ്പെട്ടും

മറഞ്ഞും ആംഗലസൈന്യത്തെ വിഷമിപ്പിച്ചു! കരിസ്സൂൽ ഒരു സംഘട്ടനവും നടന്നു.

തദനന്തരം ആ വീരകേസരി വടക്കോട്ടുനീങ്ങി. സിന്ധിയാരുടെ ‘‘ഈശ്ഗഢ്’’ എന്ന നഗരത്തെ ആക്രമിച്ചു് എട്ടു പീരങ്കികൾ കരസ്ഥമാക്കി. അദ്ദേഹം നർമ്മദയെ തരണംചെയ്യാനുള്ള മാർഗ്ഗങ്ങൾ ആരാഞ്ഞുതുടങ്ങി. ഇംഗ്ലീഷുകാരുടെ വിപുലസൈന്യം നാലുഭാഗത്തുനിന്നും അദ്ദേഹത്തെ തടയുവാനും കുടുക്കുവാനും തുനിഞ്ഞു.

* * * *

പിന്നീടു് താന്ത്യാ തന്റെ സൈന്യത്തെ രണ്ടായി ഭാഗിച്ചു. ഒരു വിഭാഗത്തെ റാവുസാഹബിന്നു് ഏല്പി

ച്ചുകൊടുത്തു. ബാക്കിയുള്ള ഭട

തന്ത്രജ്ഞനായ താന്ത്യാ ന്മാരെ തന്റെകീഴിൽനിർത്തി.

മാർഗ്ഗമദ്ധ്യേ ശത്രുസൈന്യങ്ങ

ളോടു് സമരം നടത്തിക്കൊണ്ടു് രണ്ടു സംഘവും മുന്നോട്ടുനീങ്ങി. അവസാനം ‘‘ലലിത്പൂരി’’ൽവെച്ചു് പരസ്പരം യോജിച്ചു

അഞ്ചുദിക്കിൽനിന്നു് അഞ്ചു് ഇംഗ്ലീഷുസൈന്യങ്ങൾ ഒരുമിച്ചു് താന്ത്യാതോപ്പെയെ വളഞ്ഞു. ഉടനെ അദ്ദേഹം തെക്കോട്ടുള്ള യാത്ര നിർത്തിവെച്ചു് അതിവേഗം വടക്കോട്ടുകുതിച്ചു. വിവശനായ വിപ്ലവനേതാവു് ദക്ഷിണയാത്ര വേണ്ടെന്നുവെച്ചു് വടക്കോട്ടു് ഓടിയതാണെന്നു് ആംഗലേയർ അനുമാനിച്ചു. തന്നിമിത്തം അവരുടെ ജാഗ്രൂകതയും സന്നദ്ധതയും ശിഥിലമായി

ത്തീൎന്നു. അവർ നിശ്ചിന്തിതരായി. ഈ സംഗതി രഹസ്യമായി അറിഞ്ഞ ഉടനെ തന്ത്രശാലിയായ താന്ത്യാ അല്പംകൂടി വടക്കോട്ടു നീങ്ങി പെട്ടെന്നു് പിൻതിരിഞ്ഞു് അതിശീഘ്രം "ബേതവാ"നദി കടന്നു് യാത്രയായി.

**നൎമ്മദാനദിയെ തരണം ചെയ്തു**

കമ്പനിപ്പട്ടാളങ്ങൾ വീണ്ടും ആ വീരകേസരിയെ വളഞ്ഞു. യുദ്ധം തുടങ്ങി. അദ്ദേഹം അവിടെനിന്നു് രക്ഷപ്രാപിച്ചു് ശരംപോലെ തെക്കോട്ടു കുതിച്ചു. താന്ത്യായുടെ സൂത്രങ്ങളും അടവുകളും കാരണം പരിഭ്രാന്തരായ ആംഗലസേനാപതികൾ നാനാഭാഗങ്ങളിൽകൂടെ അദ്ദേഹത്തിന്റെ നേൎക്കു് ഓടിച്ചെന്നു. പേർകേട്ട പടനായകന്മാരുടെയെല്ലാം കൺകളിൽ പൊടിവാരിയിട്ടു് പരാക്രമശാലിയായ മഹാരാഷ്ട്രവീരൻ സൈന്യസമേതം നൎമ്മദാനദിയെ തരണംചെയ്തു!! അതായിരുന്നുവല്ലൊ അദ്ദേഹത്തിന്റെ ആദിമധ്യേയം.

**ആംഗലേയർ അമ്പരന്നു !!**

അങ്ങനെ 1858 ഒക്ടോബറിൽ താന്ത്യാതോപ്പെയും കൂട്ടരും "നാഗ്പൂരി"നു് (Nagpur) സമീപമെത്തി. കാനിങ്ങ്പ്രഭുവും കമ്പനിമേധാവികളും അമ്പരന്നു!! കർണൽമാരും ജനറൽമാരും പരിഭ്രമിച്ചു! "പേശവാ"യുടെ പടനായകൻ മഹാരാഷ്ട്രഭൂമിയിൽ പാദമൂന്നിക്കഴിഞ്ഞു.

സമരകലാചതുരനും നയകോവിദനും പ്രഭാവശാലിയും പ്രഭാഷണപടുവുമായ താത്യാതോപ്പെ മഹാരാഷ്ട്രരെ 'വിപ്ലവ'കാരികളായി മാററിയാൽ അതിനെത്തുടന്നു് ദക്ഷിണഭാരതം മുഴുവനും സായുധായോധനത്തിന്നു് സന്നദ്ധമാവുമെന്നു് ആംഗലേയർ ഭയപ്പെട്ടു. അവർ ചിന്തിതരായി.

പക്ഷെ കാലം മാറിക്കഴിഞ്ഞിരുന്നു. ആളിക്കത്തിയ വിപ്ലവാനിലൻ ആറിത്തണുത്തിരുന്നു. ഉത്സാഹവും ആവേശവും ജനതയെ ഉപേക്ഷിച്ചിരുന്നു. തന്നിമിത്തം ആശിച്ചത്ര ആനുകൂല്യമൊ സാഹായ്യമൊ ആ മഹാരാഷ്ട്രനായകന്നു് സിദ്ധിച്ചില്ല.

ഇംഗ്ലീഷുകാർ തെക്കനിന്നും വടക്കനിന്നും താത്യയെ ആക്രമിച്ചു. നാഗ്പൂർ നിവാസികൾ യഥോചിതം സഹകരിച്ചില്ല. ഗത്യ **ബഡൌദയിലേയ്ക്കു്** ന്തരമില്ലാതായ സേനാപതി "ബഡൌദ" (ബറോഡ)യിലേയ്ക്കു് യാത്രയായി. നർമ്മദയുടെ കടവുകളിലെല്ലാം കമ്പനിപ്പട്ടാളങ്ങൾ കാവലുണ്ടായിരുന്നു. കടവിൽ സമരം തുടങ്ങി താത്യായുടെ ആജ്ഞപ്രകാരം വിപ്ലവകാരികൾ പീരങ്കിയെല്ലാം വലിച്ചെറിഞ്ഞു് നർമ്മദയിലേയ്ക്കു് കുതിച്ചുചാടി. ഒരു നിമിഷത്തിന്നകം അവരെല്ലാം മറുകരയിലെത്തി. അവരുടെ വേഗതയും ധീരതയും കണ്ടു് ആംഗലേയർ അത്ഭുതപ്പെട്ടു.

താത്യാതോപ്പെയും റാവുസാഹേബും "പ്രതാപഗഡ്ഡി"ലേയ്ക്കു് നീങ്ങി. മാർഗ്ഗമദ്ധ്യേ ചില സംഘട്ടന

**ഇന്ദ്രഗഢിൽ ഏകോപിച്ചു**

ങ്ങൾ നടന്നു. ഈ ഘട്ടത്തിൽ ദൽഹിയിലെ രാജകുമാരനായ "ഫിരോജ് ശാഹ്" അവധത്തിലെ വിപ്ലവത്തിൽ പങ്കെടുത്തശേഷം തന്റെ സേനയോടുകൂടി ഗംഗയും യമുനയും കടന്ന് താന്ത്യയെ സഹായിക്കുവാനായി വന്നുകൊണ്ടിരുന്നു. 1859 ജനുവരി 18-ാംനു "ഇന്ദ്രഗഢി"ൽ വെച്ച് താന്ത്യാടോപ്പേയും റാവുസാഹേബും ഫിരോജ് ശാഹും ഏകോപിച്ചു. സിന്ധ്യയുടെ ഒരു പ്രധാന സേനാനായകനായിരുന്ന "മാനസിംഹ"നും ഇവരുടെ കൂട്ടത്തിൽ വന്നുചേർന്നു!

**ത്രിമൂർത്തികൾ രക്ഷപ്രാപിച്ചു**

സുപ്രസിദ്ധരായ ആംഗലേയസേനാപതികൾ ശസ്ത്രസമ്പന്നങ്ങളും സുശിക്ഷിതങ്ങളുമായ സൈന്യങ്ങളോടുകൂടി നാനാഭാഗങ്ങളിൽനിന്നും ഒരേസമയത്ത് ആ മഹാരാഷ്ട്രവീരനെ വളയുവാൻവേണ്ടി ത്വരിതഗതിയിൽ മുന്നോട്ടുനീങ്ങി. താന്ത്യായും കൂട്ടുകാരും "ദേവാസി"ലെത്തി. ഒരു ദിവസം രാവിലെ താന്ത്യായും റാവുസാഹേബും ഫിരോജ് ശാഹും ഒന്നിച്ചിരുന്ന് സംഭാഷണം ചെയ്യുകയായിരുന്നു. പെട്ടെന്ന് ഒരു ആംഗലസൈനികോദ്യോഗസ്ഥൻ താന്ത്യാടോപ്പേയുടെ അരയിൽ കൈവെച്ചു. കമ്പനിപ്പട്ടാളം മൂവരേയും ആക്രമിച്ചു. വിപ്ലവമഹാര

ധന്മാരായ ആ ത്രിമൂർത്തികൾ ആ അഗ്നിവലയത്തിൽ നിന്നു് അത്ഭുതകരമായ രീതിയിൽ അപ്രത്യക്ഷരായി!!

കമ്പനിപ്പട്ടാളങ്ങൾ വിപ്ലവകാരികളെ വളയുവാനായി വീണ്ടും മുന്നോട്ടുനീങ്ങി. ഒരു ദിക്കിൽവെച്ചു്

**ഭയങ്കരസമരം!!**

ഇരുഭാഗക്കാരും തമ്മിൽ അതിഭയങ്കരമായ സമരം നടന്നു. ഇരുഭാഗത്തും യുദ്ധവിദ്യാപാരംഗതന്മാരായ സേനാനായകന്മാരുണ്ടായിരുന്നു. രണ്ടുഭാഗത്തുമുള്ള പടയാളികൾ ആവേശഭരിതരായിരുന്നു. സൈന്യവും സാമഗ്രികളും കുറവായിരുന്നുവെങ്കിലും ദേശഭക്തിപ്രേരിതരായ വിപ്ലവകാരികൾ വീറോടുകൂടി സമരംചെയ്തു. കമ്പനിപ്പട തളർന്നുതുടങ്ങി. അവരുടെ സേനാനായകന്മാർ പരിഭ്രമിച്ചു. എങ്കിലും അവർ പട്ടാളക്കാരെ പ്രോത്സാഹിപ്പിച്ചു. അത്യുഗ്രസമരം തുടർന്നു. താത്യാതോപ്പിയുടെ സന്തതസഹചാരിയായ ഒരു വിശ്വസ്തസഹായി മുറിയേററു് നിലം പതിച്ചു. താത്യായുടെ ആശാകിരണങ്ങൾ നിഷ്പ്രഭങ്ങളായി. എങ്കിലും യുദ്ധം തുടർന്നു.

വിജയം അപ്രാപ്യമെന്നു് അറിവായപ്പോൾ താത്യാതോപ്പി വീണ്ടും "മറ"വിലേയ്ക്കു് മാറി. ആ മഹാ

**ദേശദ്രോഹിയായ മാനസിംഹൻ!**

രാഷ്ട്രസേനാപതി അഭയം പൂകിയ മഹാരണ്യത്തിന്റെ മറെറാരു ഭാഗത്തു് മാനസിംഹൻ മറഞ്ഞിരിക്കുന്നു

ണ്ടായിരുന്നു. സഹായിയും സുഹൃത്തും സ്വാതന്ത്ര്യസമരത്തിലെ സഹപ്രവർത്തകനുമായ മാനസിംഹനെ സന്ദർശിക്കുവാനും ഭാവിസമരത്തെപ്പററി കൂടിയാലോചനകൾ നടത്തുവാനുംവേണ്ടി താന്ത്യാതോപ്പെ പുറപ്പെട്ടു. സൈന്യത്തെ റാവുസാഹേബിനേയും ഫിരോജ് ശാഹിനേയും ഏല്പിച്ചിരുന്നു. കൂടെ മൂന്നു പടയാളികൾ മാത്രമേ ഉണ്ടായിരുന്നുള്ളു.

മിത്രങ്ങളുടെ സന്ദർശനവും സംഭാഷണവും കഴിഞ്ഞു. അർദ്ധരാത്രി. താന്ത്യാനിശ്ശങ്കം നിദ്രാദേവിയുടെ മടിത്തട്ടിൽ വിശ്രമിക്കുന്നു. സ്വാതന്ത്ര്യഭാരതത്തിന്റെ സുന്ദരരൂപം സ്വപ്നലോകത്തിൽ ദർശിച്ച് അനുപമാനന്ദം അനുഭവിക്കുന്ന ആ സ്വാതന്ത്ര്യസാധകന്റെ സുധാംശുവദനം മധുരസംതൃപ്തിയാകുന്ന പൂനിലാവ് പൊഴിച്ചുകൊണ്ടിരുന്നു !!

* * * * *

വഞ്ചന! മഹാവഞ്ചന !! അന്തിനേക്കാളും കാളിമ കലർന്ന കരളും കരവാളും വഹിച്ചിരുന്ന "കമ്പനിക്കാർ"ക്ക്, ഒരിക്കലുമണയാ

**വഞ്ചന!** ത്ത 'ഭാരതമണിദീപ'ത്തെ

ദേശദ്രോഹിയായ മാനസിംഹൻ കാഴ്ചവെച്ച് 'കനക'വും നരകവും നേടി !! വിശ്വാസപാത്രമായിരുന്ന വ്യക്തിതന്നെ വ്യത്യസ്തരൂപം വരിച്ച് വിനാശത്തിലേക്ക് വലിച്ചിഴക്കുമെന്ന് ആ വീരകേസരി സ്വപ്നേപി വിചാരിച്ചിരുന്നില്ല. പണ

വും പദവിയും കൊതിച്ച മാനസിംഹൻ ഉറങ്ങിക്കിടന്നിരുന്ന താന്ത്യാടോപ്പെയെ ശത്രുക്കൾക്ക് ഏല്പിച്ചുകൊടുത്തു !! അങ്ങനെ 1859 ഏപ്രിൽ 7-ാംനു- ആ “മിന്നൽപ്പടയാളിവീരൻ” വെള്ളക്കാരുടെ അധീനത്തിലായി !!............

**രക്തസാക്ഷി !!**

1859 ഏപ്രിൽ 18-ാംനു- താന്ത്യാടോപ്പെയെ തൂക്കിലേററി. ദൂരസ്ഥിതരായ ദേശവാസികൾ ആ വീരകേസരിയെ നമസ്കരിച്ചു. സ സ്മേരവദനനായ ആ ക്രാന്തികാരി ഭാരതമാതാവിനെ മനസാ സ്മരിച്ച് സ്വയം കുടുക്ക് കഴുത്തിലിട്ടു ! പലകനീങ്ങി !! അതോടുകൂടി ആ ഉജ്ജ്വലജീവിതനാടകത്തിന്റെ അന്ത്യയവനികയും വീണു !!

* * * * *

ഭാരതത്തിന്റെ ഭാഗ്യഭാസ്കരൻ അസ്തമിച്ചു! സമയം സന്ധ്യയായി. ആംഗലദർശകന്മാർ ആ മഹാരാഷ്ട്രവീരന്റെ മസ്തകത്തിൽനിന്ന് രോമം മുറിച്ചെടുത്ത് സ്മൃതിചിഹ്നമായി സൂക്ഷിച്ചുവെയ്ക്കുവാൻ വെമ്പിത്തുടങ്ങി !!

* * * * *

റാവുസാഹബും ഫിറോജ് ഷാഹ് രാജകുമാരനും വീണ്ടും സധീരം സമരംചെയ്തു. പിന്നീട് അവർ പ്രച്ഛന്നവേഷംധരിച്ച് വനാന്തരങ്ങളിൽ സഞ്ചരിച്ചുതുടങ്ങി. മൂന്നുകൊല്ലങ്ങൾ കഴിഞ്ഞപ്പോൾ റാവുസാഹബ് ബന്ധനസ്ഥനായി. 1862 ആഗസ്റ്റ് 20-ാംനു- ആ വി

പ്ലവനേതാവിനെ ആംഗലേയർ കാൺപൂരിൽവെച്ചു് തൂക്കിക്കൊന്നു! 1866-ൽ ഫിരോജ് ശാഹ് ഒരു ഫക്കീറിന്റെ വേഷത്തിൽ, മററു ചില നിർവാസിത വിപ്ലവകാരികളോടൊന്നിച്ചു്, അറേബ്യയിൽ (അറബിൽ) പ്രത്യക്ഷപ്പെട്ടു.

* * * *

വിക്ടോറിയാറാണിയുടെ വിളംബരത്തെത്തുടർന്നു് ബാന്ദാനവാബു് ആത്മസമർപ്പണം ചെയ്തു. ഇംഗ്ലീഷുകാർ അദ്ദേഹത്തിനു് അഭയവും പെൻഷനും നല്കി.



# 10. വിപ്ലവത്തിൻെറ വ്യാപ്തി

## 1. ബീഹാർ :—

1857-ലെ മഹാവിപ്ലവത്തിൻെറ പ്രധാനകേന്ദ്രങ്ങൾ ദെൽഹി, ലക്ക്നൌ, കാൺപൂർ, ഝാൻസീ മുതലായവയായിരുന്നുവെങ്കിലും ഈ വിഷയത്തിൽ ബീഹാറും പ്രധാനമായ ഒരുപങ്കു വഹിയ്ക്കുകയുണ്ടായി. ''പട്ടന'' (Patna) സ്വാതന്ത്ര്യസമരത്തിൻെറ ഒരു സവിശാലകേന്ദ്രമായിരുന്നു.

'പട്ടന'യെപ്പററി കമ്പനിക്കാർക്ക് സന്ദേഹം ജനിച്ചു. അതോടുകൂടി ആംഗലേയർ മർദ്ദനനയം കൈക്കൊണ്ടു. നേതാക്കന്മാരെന്ന് സംശയിക്കപ്പെട്ട ചിലരെ കഴുമരത്തിലേററി, ശക്തിശാലികളായ ചില ''മൌലവി''മാരെ വഞ്ചിച്ച് ബന്ധനത്തിലാക്കി !!

ജൂലായി 3-ാംനു 'പട്ടന'യിൽ ചെറിയൊരു വിപ്ലവംനടന്നു. കമ്പനിക്കാർ സിക്കപട്ടാളക്കാരുടെ സഹായത്തോടുകൂടി അതിനെ അടിച്ചമർത്തി. വിപ്ലവകാരികളുടെ പ്രധാനനേതാവായ ''പീർ അലി''യെ മൃഗീയമായനിലയിൽ മർദ്ദിയ്ക്കുകയും അവസാനം തൂക്കിക്കൊല്ലുകയുംചെയ്തു !!

ബീഹാറിലെ വിപ്ലവകാരികളുടെ പ്രമുഖനേതാവായിരുന്ന ''ജഗദീശ്പൂർ'' എന്ന ചെറിയ നാട്ടുരാജ്യത്തിൻെറ അധിപനായിരുന്ന ''കുവർസിംഹ''

"കുവർസിംഹ" (കുമാരസിംഹൻ). വിപ്ലവകാലത്തു് ആ രാജാവിന്നു് 80 വയസ്സ് പ്രായമായിരുന്നുവെങ്കിലും യുവസഹജമായ ശക്തിയും ശൌര്യവും അദ്ദേഹം പ്രദർശിപ്പിയ്ക്കുകയുണ്ടായി. അദ്ദേഹത്തിന്റെ ആചാരവിചാരങ്ങൾ പരിപാവനങ്ങളായിരുന്നു. ഡൽഹൌസി പ്രഭുവിന്റെ അപഹരണനീതിയ്ക്കു് പാത്രമായിത്തീർന്നതിനാൽ "ജഗദീശപുരം" കുവർസിംഹന്നു് മുമ്പു തന്നെ നഷ്ടപ്പെട്ടിരുന്നു.

ജൂലായ് 25-ാംനു "ദാനാപൂരി"ലെ ഇന്ത്യൻ പട്ടാളക്കാർ വിപ്ലവം തുടങ്ങി. അവർ ജഗദീശപുരത്തിലേയ്ക്കു് നീങ്ങി. വയോവൃദ്ധനായ കുവർസിംഹ് അവരുടെ നേതൃത്വം സ്വീകരിച്ചു. അവർ "ആരാ" പട്ടണം കരസ്ഥമാക്കുകയും അവിടത്തെ കോട്ടയെ വളയുകയുംചെയ്തു. കോട്ടയ്ക്കുള്ളിൽ വെള്ളക്കാരും സിക്കുകാരും ഉണ്ടായിരുന്നു. സിക്കുകാർ ക്രാന്തികാരികളെ അനുകൂലിച്ചില്ല.

ദുർഗ്ഗത്തിൽകടുങ്ങി ദുർഗ്ഗതിപൂകിയ ആംഗലേയരെ മോചിപ്പിയ്ക്കുവാനായി പുറമെനിന്നു് കമ്പനിപ്പട്ടാളം വന്നുചേർന്നു. കുവർസിംഹന്റെ സേനയും ശത്രുസൈന്യവും തമ്മിൽ ഭയങ്കരസമരം നടന്നു. അവസാനം വിപ്ലവകാരികൾ "ആര" കൈവിടുവാൻ നിർബ്ബന്ധരായി. അവർ "ജഗദീശപുര"ത്തിൽനിന്നു് രക്ഷപ്പെട്ടു.

വിപ്ലവകാരികളുടെ അനിഷേധ്യനേതാവായിരുന്ന കവർസിംഹ് ബുദ്ധിശക്തിയും ബാഹുബലവും പ്രദർശിപ്പിച്ച് പല സമരങ്ങളും നടത്തി. ഒടുവിൽ "ആജംഗഢ്"നഗരം അദ്ദേഹം കീഴിലാക്കി.

കവർസിംഹനും കൂട്ടുകാരും "ബനാറസ്സി"ലേക്ക് കുതിച്ചു. നഗരത്തിന്ന് സമീപം 'മാർക്കർപ്രഭു'വിന്റെ സൈന്യവുമായി ഏറ്റുമുട്ടി. ഭീകരസമരം നടന്നു. വിപ്ലവകാരികൾ വിജയിച്ചു. ആംഗലേയർ ആജംഗഢ് കോട്ടയിൽ അഭയം പ്രാപിച്ചു. നഗരം ക്രാന്തികാരികളുടെ അധീനത്തിലായിരുന്നു.

"ഗാജീപ്പൂരി"ൽചെന്ന് ഗംഗാനദിയെ തരണം ചെയ്ത് ജഗദീശപുരത്തിൽ പ്രവേശിക്കുവാനും തന്റെ പൈതൃകരാജ്യത്തെ വീണ്ടെടുക്കുവാനും കവർസിംഹ് ആശിച്ചു. ആ വീരകേസരി പരമ്പരേ പിന്തുടർന്നിരുന്ന കമ്പനിപ്പട്ടാളങ്ങളെ പല തന്ത്രങ്ങളും പ്രയോഗിച്ച് പരാജയപ്പെടുത്തി,

സമയം രാത്രി. കവർസിംഹിന്റെ സൈന്യം ശത്രുക്കളെ കബളിപ്പിച്ച് തോണികളിൽ കയറി ഗംഗാനദിയുടെ മറുകരയിലെത്തി. ഒരു തോണിമാത്രം അക്കരയിലെത്തിയിട്ടില്ല. അതിൽ കവർസിംഹ് സ്ഥിതിചെയ്തിരുന്നു. ഇതിനിടയിൽ നദീതീരത്തിലെത്തിയ ശത്രുസൈന്യത്തിലെ ഒരു ഭടൻ വെടിവെച്ചു. വെടിയുണ്ട ആ വൃദ്ധസേനാപതിയുടെ വലത്തെ മണിക്കണ്ടത്തിൽ തട്ടി. വെടിയേററതുകൊണ്ട് ശരീരമാ

സകലം വിഷപങ്കിലമാവുമെന്നു് ഭയന്നു് ആ വീരഭൂപതി നിഷ്പ്രയോജനമായിത്തീൎന്ന വലംകൈയിനെ, മുട്ടിന്നു താഴെ മുറിച്ചു്, ഗംഗയിലൊഴുക്കി!!

എട്ടുമാസത്തോളം ആംഗലേയരുടെ അധീനത്തിലായിരുന്ന 'ജഗദീശപുര'ത്തെ ആ മഹാരഥൻ നിഷ്പ്രയാസം വീണ്ടെടുത്തു. അപ്പോഴേയ്ക്കും ആയുധശക്തിയും ആൾബലവും നാമമാത്രമായിത്തീൎന്നു. ദക്ഷിണകരം നഷ്ടപ്പെട്ടു! ദുൎദ്ദശാഗ്രസ്തനായ ആ വൃദ്ധരാജാവിന്നു് നാതിവിളംബം ആക്രമണത്തിന്നു് എത്തിച്ചേൎന്ന വമ്പിച്ച കമ്പനിപ്പടയോടു് നേരിടേണ്ടിവന്നു. കൈയിലെ വ്രണം അധികരിക്കുകയാൽ ഏപ്രിൽ 26-ാംനു-, സ്വതന്ത്രനായ ആ ദേശോദ്ധാരകന്റെ ഹരിതപതാകയുടെ ശീതളച്ഛായയിൽ നിത്യശാന്തി നുകൎന്നു!!

**"അമർസിംഹ്"**

കുവർസിംഹൻ മൃതനായതിന്നു ശേഷം അദ്ദേഹത്തിന്റെ അനുജനായിരുന്ന അമരസിംഹന്റെ (അമർസിംഹ്) ജഗദീശപുരത്തിലെ രാജാവായി. അദ്ദേഹം സൈന്യശക്തിയെ വിപുലമാക്കുകയും ''ആര''യെ ആക്രമിക്കുകയും ചെയ്തു. ജ്യേഷ്ഠനെപ്പോലെത്തന്നെ അനുജനും ആയോധനകലയിൽ അതിനിപുണനായിരുന്നു. ആംഗലേയരുടെ പ്രത്യാക്രമണോദ്യമങ്ങളെല്ലാം വിഫലമായി.

അവസാനം ''ജനറൽ ഡഗ്ലസ്'' ഏഴു വിപുലസൈന്യത്തെ ശേഖരിച്ചു് ഏഴുഭാഗങ്ങളിൽകൂടി ജഗ

ദീശപുരത്തെ വളഞ്ഞു. അമർസിംഹ് അല്പം അനുയായികളോടുകൂടി ശത്രുസേനയെ ഭേദിച്ച് ഒരുവിധം രക്ഷപ്പെട്ടു. അങ്ങനെ ജഗദീശ്പൂർ വീണ്ടും കമ്പനിക്കാരുടെ കീഴിലായി.

ആംഗലേയസേന അമരസിംഹനെ പിന്തുടർന്നു. പലപ്പോഴും ശത്രുക്കളുടെ കുടുക്കിൽ പെട്ടുവെങ്കിലും തന്ത്രശാലിയായ അദ്ദേഹം അവിടെനിന്നെല്ലാം രക്ഷപ്രാപിച്ചു. പിന്നീട് അമർസിംഹ്‌രാജാവിനെപ്പററി യാതൊരു വിവരവും കിട്ടുകയുണ്ടായില്ല.

* * * *

ജഗദീശപുരം (ജഗദീശ്പൂർ) വീണ്ടും വെള്ളക്കാരുടെ അധീനത്തിലായപ്പോൾ അവിടത്തെ അന്തഃപുരനാരികൾ ശത്രുകരങ്ങളിൻ പെടാതിരിക്കുവാൻ വേണ്ടി സ്വയം പീരങ്കിപ്രയോഗം ചെയ്ത് മൃത്യുദേവതയെപ്പുൽകി സംതൃപ്തകളായി!!

* * * * *

## 2. മധ്യസംസ്ഥാനവും ദക്ഷിണേന്ത്യയും:—

1857-ലെ മഹാവിപ്ലവം ഉത്തരഭാരതത്തിലെന്നപോലെ മദ്ധ്യഭാരതത്തിലും ദക്ഷിണേന്ത്യയിലും വ്യാപിക്കുകയുണ്ടായില്ല. അങ്ങനെ സർവ്വത്ര വ്യാപ്തമായിരുന്നുവെങ്കിൽ മദ്രാസിലെയും ബോംബേയിലെയും ആംഗലസൈനികർ വടക്കെ ഇന്ത്യയിലെ വിപ്ലവകാരികളെ അമർത്തുവാൻവേണ്ടി നിയുക്തരാകുമായിരുന്നില്ല.

ഉത്തരഭാരതത്തിലെ വിപ്ലവപ്രചാരകന്മാർ ദക്ഷിണേന്ത്യയിൽ പ്രവേശിച്ച് പ്രചരണം നടത്തുകയുണ്ടായി. പക്ഷെ ഇംഗ്ലീഷുകാർക്ക് അവിടങ്ങളിലെ സംരംഭങ്ങളെ 'മുളയി'ൽതന്നെ നിർദ്ദയം നുള്ളിക്കളയുവാൻ കഴിഞ്ഞു.

**രംഗോ ബാപ്പുജി**

ലണ്ടനിൽനിന്ന് മടങ്ങിയെത്തിയ "രംഗോ ബാപ്പുജി" സത്താറയിൽ സ്ഥിതിചെയ്ത് നാനാസാഹേബുമായി കത്തിടപാടുകൾ നടത്തിയ വിവരം ആദ്യം പ്രസ്താവിച്ചിട്ടുണ്ടല്ലൊ. അദ്ദേഹം ദക്ഷിണേന്ത്യയിലെ രാജാക്കന്മാരെയും പ്രഭുക്കന്മാരെയും മററും സ്വാതന്ത്ര്യസമരത്തിൽ സംബന്ധിതരാക്കുവാൻ സർവ്വഥാ യത്നംചെയ്തു 1857 ജൂലായ് 18-ാംനു- "കോൽഹാപൂരി"ലെ ഇന്ത്യൻപട്ടാളം വിപ്ലവം തുടങ്ങിയെങ്കിലും ആംഗലേയർ അതിനെ അതിവേഗം അടിച്ചമർത്തി. ഡിസമ്പറിൽ അവിടെ വീണ്ടും സ്വാതന്ത്ര്യസമരം സമാരംഭിച്ചുവെങ്കിലും ഇത്തവണയും കമ്പനിക്കാർ വിജയിച്ചു. അവർ ദാനവസഹജമായ ദമനം തുടങ്ങി. അസംഖ്യം കോൽഹാപൂർ നിവാസികളെ പീരങ്കിക്കുഴലിന്റെ മുമ്പിൽ നിർത്തി ഭസ്മമാക്കി!!

ആഗസ്റ്റിൽ "ബെൽഗാവി"ലെ ഭാരതീയഭടന്മാരും വിപ്ലവത്തിനു മുതിർന്നു. പക്ഷെ ആംഗലേയർ ആരംഭത്തിൽതന്നെ ആ സംരംഭത്തെ, ആസുരമർദ്ദനം അംഗീകരിച്ച്, അസഫലമാക്കി. രംഗോബാപ്പുജിയു

ം ഉരുത്ത മകനെ തൂക്കിലേററി. ബാപ്പൂജിയെ ബന്ധന സ്ഥനാക്കാനുള്ള കമ്പനിക്കാരുടെ കുതന്ത്രങ്ങാം പരാജയപ്പെട്ടു.

ബൊംബേയിലെ ഇന്ത്യൻപട്ടാളക്കാർ വിപ്ലവത്തിലേപ്പെട്ടവാനും ആദ്യം ബൊംബേനഗരത്തേയും പിന്നീട് 'പൂന'യേയും (Poona) കരസ്ഥമാക്കി നാനാസാഹേബിനെ ''പേശവ''യാക്കുവാനും ഗൂഢാലോചനകാം നടത്തുകയുണ്ടായി. എന്നാൽ ആ 'രഹസ്യം' ഗ്രഹിച്ച കമ്പനിക്കാർ കുറെ പട്ടാളക്കാരെ കഴുമരത്തിലേററുകയും ചിലരെ നാടുകടത്തുകയും ചെയ്തു. അങ്ങനെ ആ 'വിപ്ലവവഹ്നി' ആളിക്കത്തുന്നതിന്നു മുമ്പുതന്നെ ആറിത്തണുത്തു. 'നാഗ്പൂരി'ലെ വിപ്ലവോദ്യമവും അപൂർണ്ണതയിൽ അവസാനിച്ചു!

"ജബൽപൂർ" സംസ്ഥാനത്തിലെ "ശങ്കർസിംഹ്" (ശങ്കരസിംഹൻ) എന്ന രാജാവും, അദ്ദേഹത്തിൻെറ പുത്രനും ഭാരതീയഭടന്മാരെ സ്വാധീനപ്പെടുത്തി വിപ്ലവത്തിന്നു സന്നദ്ധരായി. പക്ഷെ ചില 'വിഭീഷണ'ന്മാരുടെ സാഹായ്യത്താൽ ആംഗലേയർ അവരെ ബന്ധനസ്ഥരാക്കുകയും 1857 സപ്തമ്പർ 18-ാംനു പീരങ്കിയുണ്ടകാംക്കു ഇരയാക്കുകയും ചെയ്തു. അങ്ങനെ കമ്പനിക്കാർ കുതന്ത്രങ്ങളും ക്രൂരമർദ്ദനവും കൈക്കൊണ്ടു പല വിപ്ലവസംരംഭങ്ങളേയും വിഫലമാക്കി!!

* * * *

3. ഹൈദരബാദ്:—

ജനസംഖ്യകൊണ്ടും ധനസമൃദ്ധികൊണ്ടും പ്രഥമസ്ഥാനം വഹിക്കുന്ന ഒരു നാട്ടുരാജ്യമാണ് ഹൈദരബാദ്. അവിടത്തെ പ്രജകളിൽ ഭൂരിഭാഗം ഹിന്ദുക്കളാണെങ്കിലും ഭരണാധികാരി ‘‘നിജാം’’ (നൈസാം) എന്ന സ്ഥാനപ്പേരിലറിയപ്പെടുന്ന മുസൽമാൻരാജാവാണ്. വിപ്ലവകാലത്ത് അവിടത്തെ നൈസാം ‘‘അഫ്സലുദ്ദൌലാ’’യും മന്ത്രി ‘‘സർ സാലാർ ജംഗും’’ ആയിരുന്നു. അവർ ഇരുപേരും 1857ലെ സ്വാതന്ത്ര്യസമരത്തിൽ പങ്കുകൊണ്ടിരുന്നുവെങ്കിൽ ദക്ഷിണഭാരതത്തിലെ ആംഗലശക്തി അസ്തംഗമിക്കുമായിരുന്നു. പക്ഷേ നൈസാമും മന്ത്രിയും ദേശത്തെ വഞ്ചിക്കുകയും വിദേശികളെ സഹായിക്കുകയുമാണ് ചെയ്തത്!! ജനത വിപ്ലവത്തിന്ന് അനുകൂലമായിരുന്നു. അവർക്കിടയിൽ ചില സമരോദ്യമങ്ങളും നടന്നുവെങ്കിലും നേതാക്കന്മാരെന്ന സംശയം തോന്നിയവരെയെല്ലാം നൈസാം ബന്ധനസ്ഥരാക്കി ഇംഗ്ലീഷുകാരെ ഏല്പിച്ചു. കമ്പനിപ്പട്ടാളത്തിന്റെ സഹായത്തോടുകൂടി വിപ്ലവകാരികളെ വേട്ടയാടിച്ചു കൊല്ലുവാനും നൈസാം മടിച്ചില്ല. വിപ്ലവകാലത്ത് തങ്ങളെ സഹായിച്ചതിന്നു പകരമായി ഉസ്മാനാബാദ്, റായ്പൂർ എന്നീ ജില്ലകളും കമ്പനിക്കാർ നൈസാമിന്ന് മടക്കിക്കൊടുത്തു.

* * * *

**4. ജോരാപൂർ:—**

ഹൈദരാബാദിന്നു് സമീപമുണ്ടായിരുന്ന മറെറാരു ചെറുനാട്ടുരാജ്യമായിരുന്നു "ജോരാപൂർ." അവിടത്തെ രാജാവിന്നു് അന്നു് ഇളംപ്രായമായിരുന്നു. എങ്കിലും ആ "കുട്ടിരാജാവു്" വിപ്ലവവാദിയായിരുന്നു. അദ്ദേഹം സ്വാതന്ത്ര്യസമരത്തിന്നു് സന്നദ്ധനായി. ആ "ബാലഭൂപാലൻ" ഹൈദരബാദിൽ ചെന്നപ്പോൾ സർ സാലാർ ജംഗ് (നൈസാമിൻെറ മന്ത്രി) അദ്ദേഹത്തെ ബന്ധനസ്ഥനാക്കി കമ്പനിക്കാർക്കു് "തിരുമുൽക്കാഴ്ച"വെച്ചു!! കുടുക്കിൽപെട്ട ആ വീരസിംഹം പ്രദർശിപ്പിച്ച ധൈര്യവും സ്ഥൈര്യവും പ്രശംസാർഹമായിരുന്നു. അന്യവിപ്ലവനേതാക്കന്മാരുടെ പേരുകൾ പറഞ്ഞുകൊടുക്കുന്നപക്ഷം അദ്ദേഹത്തെ വിമുക്തനാക്കാമെന്നു് ആംഗലേയർ വാഗ്ദത്തംചെയ്തു. പക്ഷെ ആ ദേശഭക്തൻ അതിന്നു വഴിപ്പെട്ടില്ല. ആ ധീരൻ പറഞ്ഞു:—"പീരങ്കിയോ, തൂക്കുമരമോ, ബന്ധനമോ വഞ്ചനയെപ്പോലെ ഭയങ്കരമല്ല!" അദ്ദേഹത്തെ കാരാഗൃഹത്തിലേക്കു് നയിക്കുകയായിരുന്നു. ബന്ധനത്തെക്കാൾ മരണത്തെ പ്രിയപ്പെട്ടിരുന്ന ആ ആത്മാഭിമാനി ആംഗലഭടൻെറ കൈത്തോക്കു് കൈവശപ്പെടുത്തി സ്വയം വെടിവെച്ചു് വീരസ്വർഗ്ഗം പൂകി!!

*   *   *   *

**5. നാരഗുണ്ട്:—**

"നാരഗുണ്ട്" നാട്ടുരാജ്യത്തിലെ രാജാവായിരുന്ന "ഭാസ്കരറാവ് ബാബാ സാഹേബ്" ജോദാപൂർ രാജാവിന്റെ സഖാവായിരുന്നു. ബാബാസാഹേബിന്റെ ധൎമ്മപത്നി ധീരതയുടേയും ദേശപ്രേമത്തിന്റേയും ആകരമായിരുന്നു. ആ റാണിയുടെ നിരന്തരപ്രേരണ കാരണം അവസാനം ബാബാസാഹേബ് വിപ്ലവത്തിന്നൊരുങ്ങി. കമ്പനിപ്പട്ടാളത്തെ അദ്ദേഹം നിഷ്പ്രയാസം തോല്പിച്ചുവെങ്കിലും സഹോദരൻതന്നെ "വിഭീഷണ"നായിത്തീർന്നതിനാൽ അനന്തരം അപജയവും ബന്ധനവും വരിക്കേണ്ടിവന്നു. 1858 ജൂൺ 12-ാംനു കമ്പനിക്കാർ ആ ദേശഭക്തനെ തൂക്കുമരത്തിലേററി!!

*　　*　　*　　*　　*

അന്ത്യഘട്ടത്തിൽ റങ്കൂൺ, ബൎമ്മ എന്നിവിടങ്ങളിലും വിപ്ലവാനലൻ കത്തിപ്പിടിച്ചുവെങ്കിലും അതിവേഗം കെട്ടടങ്ങി.

*　　*　　*　　*　　*

**6. പഞ്ചാബ്:—**

1857ലെ മഹാക്രാന്തിയുടെ കേന്ദ്രസ്ഥലം ഡൽഹിയിലായിരുന്നു. ബഹാദൂർശാഹ് ചക്രവൎത്തിയുടെ പേരിലാണ് സ്വാതന്ത്ര്യസമരം സമാരംഭിച്ചതു്. വിപ്ലവകാരികളുടെ ആശാകേന്ദ്രമായിരുന്നു ബഹാദൂർശാഹ്. ക്രാന്തികാരികളുടേയും കമ്പനിക്കാരുടേയും കണ്ണു

കൾ ഒരുപോലെ ദില്ലിമേൽ പതിഞ്ഞു. ദേശഭക്തന്മാരുടെ സൈന്യവും ധനവും ദൽഹിയിലേക്കു് ഒഴുകിത്തുടങ്ങി. വിപ്ലവവഹ്നി തലസ്ഥാനനഗരിയിൽ ആളികത്തി!!

മേലിൽ അന്യരുടെ ധാർമ്മികവിഷയങ്ങളിൽ കമ്പനിക്കാർ കൈയിടുന്നതല്ലെന്നും ഇന്ത്യൻപട്ടാളക്കാർക്കു് ആവശ്യമായ വെടിയുണ്ടകൾ അവർതന്നെ ഉണ്ടാക്കാമെന്നും ആംഗലേയരുടെ ചോറുതിന്നുന്നതിന്നു ഭാരതീയഭടന്മാർ കൂറകാണിക്കേണ്ടതാണെന്നും മററും ഗവർണ്ണർജനറാളായിരുന്ന കാനിങ്ങ്പ്രഭു വിളംബരപ്പെടുത്തി. പക്ഷെ അതുകൊണ്ടു് യാതൊരു ഫലവുമുണ്ടായില്ല.

കാനിങ്ങ്പ്രഭു മദ്രാസ്, കല്ക്കത്ത, റങ്കൂൺ എന്നിവിടങ്ങളിൽനിന്നു് സേനകളെ സംഭരിച്ചു് ജനറൽ നീലിന്റെ നേതൃത്വത്തിൽ ബനാറസ്സിലേക്കും അലഹബാദിലേക്കും അയച്ചു. പ്രധാനസേനാപതിയായിരുന്ന ജനറൽ ഐൻസൺ അപ്പോൾ സിംലയിലായിരുന്നു. പഞ്ചാബിൽനിന്നു് സൈന്യത്തെ സംഭരിച്ചു് ദൽഹിയെ ആക്രമിക്കുവാനായി അദ്ദേഹം നിയുക്തനായി.

ദൽഹി വീണ്ടും കരസ്ഥമാക്കണമെങ്കിൽ പഞ്ചാബിൽനിന്നു മാത്രമേ സൈന്യസഹായം ലഭിക്കുകയുള്ളുവെന്നും പുനരാക്രമണത്തിന്നു് പഞ്ചാബിനെ പശ്ചാത്തലമാക്കുന്നതു് ഉത്തമമായിരിക്കുമെന്നും ജനറൽ ഐൻസൺ ഗ്രഹിച്ചു. പഞ്ചാബിലെ ചീഫ്

കമ്മീഷണറായിരുന്ന സർ ജോൺ ലോറൻസ് പഞ്ചാബികളെ—പ്രത്യേകിച്ച് സിക്കകാരെ (ശിഖരെ)—വശത്താക്കുവാനായി നാനാവിധനയങ്ങൾ കൈക്കൊണ്ടു.

ഔരംഗസേബിനെപ്പോലെയുള്ള മുസൽമാൻ ചക്രവത്തികൾ ശിഖമതത്തെയും സിക്കകാരെയും നിരന്തരം ദ്രോഹിച്ചുപോന്നതും സിക്കകാരുടെ വന്ദ്യഗുരുവായിരുന്ന "തേഗ്ബഹാദൂരി"ൻെറ ശിരസ്സ് അറുത്തുകളഞ്ഞതും മററും അവരുടെ സ്മരണയിൽ കൊണ്ടുവന്നു, തങ്ങളുടെ ഗുരുവിൻെറയും മതത്തിൻെറയും വിരോധികളോട് പകരം ചോദിക്കുവാനുള്ള സുവർണ്ണാവസരത്തെ പാഴാക്കാതെ കമ്പനിക്കാരെ സഹായിക്കുവാനും അങ്ങനെ ശത്രുക്കളോടുള്ള പകവീട്ടി സംതൃപ്തരാകുവാനും സർ ജോൺ സിക്കകാരോട് ഉപദേശിച്ചു. "സിക്കകാരെ സംഹരിക്കുവിൻ" എന്നാണ് ബഹാദൂർശാഹ് ചക്രവർത്തി പുറപ്പെടുവിച്ച പ്രഥമാജ്ഞയെന്ന് വെളിപ്പെടുത്തുന്ന ഒരു വ്യാജവിളംബരം സമ്രാട്ടിൻെറ പേരുംവെച്ച് തെരുവുതോറും തൂക്കിയിരുന്നതു് അക്കാലത്തു് കാണാമായിരുന്നു!!

ആംഗലേയരുടെ കുപ്രചരണവും കുതന്ത്രവും കാരണമായി സിക്കകർ വിപ്ലവവിരോധികളായിത്തീൎന്നു. ബഹാദൂർശാഹ് ചക്രവർത്തിയും ആദ്യവിപ്ലവനേതാക്കന്മാരും സിക്കകാരെയും സിക്കരാജാക്കന്മാരെയും സഹായത്തമാക്കുവാൻ സർവ്വാത്മനാ യത്നിച്ചു. ചക്രവ

ത്തിയാൽ നിയുക്തനായ "താജുദ്ദീൻ" എന്ന രാജദൂതൻ പട്യാല, നാഭ, ഝീന്ദ മുതലായ നാട്ടുരാജ്യങ്ങളിലെ നരേശന്മാരേയും അന്യശിഖപ്രമാണികളേയും സമീപിച്ചു് "സ്വാതന്ത്ര്യസമരസന്ദേശം" അറിയിച്ചു. തദനന്തരം ചക്രവർത്തി അശ്വാരൂഢരായ ചില ദൂതന്മാരെ മേല്പറഞ്ഞ രാജാക്കന്മാരുടെ അടുക്കലേക്കു് വീണ്ടും അയച്ചു. ആംഗലേയർക്കു് വശംഗതനായിരുന്ന ആ ഭൂപാലന്മാർ സമ്രാട്ടിന്റെ നിമന്ത്രണത്തേയും സന്ദേശത്തേയും തിരസ്കരിക്കുകയും സന്ദേശവാഹകന്മാരെ സംഹരിക്കുകയും ചെയ്തു.

പഞ്ചാബികളെ സ്വപക്ഷത്തിൽ ചേർക്കുവാൻ സർജോൺ ലോറൻസ് പല ഉപായങ്ങളും കൈക്കൊണ്ടു. പഞ്ചാബിലെ ജനങ്ങളിൽനിന്നു് കമ്പനിക്കാർ ആവശ്യമാനം പലിശക്കു് പണം കടം വാങ്ങിത്തുടങ്ങി. ഈ സംഖ്യ ഇംഗ്ലീഷുകാർക്കു് വിഷമഘട്ടത്തിൽ ഉപയുക്തമായി. മാത്രമല്ല കടംകൊടുത്തവർ കമ്പനിയുടെ ഭരണത്തിൻകീഴിൽ കഴിയുന്നതാണ് കാര്യമെന്നു കരുതുവാനും തുടങ്ങി.

ലക്നൌവിലെ വിപ്ലവകാരികൾ കാബൂളിലെ അമീറായിരുന്ന ദോസ്ത് മുഹമ്മദ് ഖാനുമായി കത്തിടപാടുകൾ നടത്തിയതു് ഇംഗ്ലീഷുകാർ ഗ്രഹിച്ചു. അതിർത്തിപ്രദേശത്തിലെ മുസൽമാന്മാരെ അധീനത്തിൽ നിർത്തുവാനായി കണക്കററ ധനം കോരിച്ചൊരിഞ്ഞു; അനേകം മുല്ലമാരെ പ്രചാരകന്മാരായി നിശ്ചയിച്ചു.

പഞ്ചാബിലെ ഹിന്ദുക്കളും മുസൽമാന്മാരുമായ പട്ടാളക്കാരും അവിടത്തെ ഹിന്ദുമുസ്ലീം ജനതയും സ്വാതന്ത്ര്യസമരത്തിനോട് സഹാനുഭൂതിയുള്ളവരായിരുന്നു. ലാഹോറിന്റെ സമീപത്തുള്ള ''മിയാംമീറി''ലായിരുന്നു പഞ്ചാബിലെ പ്രധാന പട്ടാളപ്പാളയം സ്ഥിതിചെയ്തിരുന്നത്. മിയാംമീറിലെ ഭാരതീയഭടന്മാർ ആദ്യമായി ലാഹോർകോട്ടയെ കീഴടക്കുവാനും തദനന്തരം പെഷാവാർ, അമൃതസർ, ജലന്ധർ എന്നിവിടങ്ങളിലെ ഇന്ത്യൻപട്ടാളക്കാർ (സിക്കുകാരൊഴികെ) ഒരേസമയം വിപ്ലവം തുടങ്ങുവാനും പഞ്ചാബിൽ ഗൂഢാലോചനകൾ നടക്കുകയുണ്ടായി.

മിയാംമീറിലെ പട്ടാളക്കാർ റോബർട്ട് മോണ്ട്ഗുമറിയുടെ അധീനത്തിലായിരുന്നു. മീററ്റിൽ വിപ്ലവം പൊട്ടിപ്പുറപ്പെട്ട ഉടനെ ബുദ്ധിമാനായ ആ സേനാപതി പീരങ്കിയുടേയും വെള്ളപ്പട്ടാളത്തിന്റേയും ആഭിമുഖ്യത്തിൽ അവിടത്തെ ഇന്ത്യൻപട്ടാളക്കാരെക്കൊണ്ട് ആയുധം വെപ്പിച്ചു. ലാഹോർകോട്ടയിലുണ്ടായിരുന്ന ഭാരതീയഭടന്മാരേയും നിരായുധരാക്കി. അവരുടെ സ്ഥാനത്ത് വെള്ളപ്പട്ടാളക്കാർ നിയുക്തരായി.

''പെഷാവറി''ലെ ഇന്ത്യൻപട്ടാളക്കാർ വിപ്ലവത്തിന് ഒരുങ്ങിയിരുന്നു. മിയാംമീറിലെ സംഭവത്തെത്തുടർന്ന് പെഷാവറിലെ ഭാരതീയഭടന്മാരെക്കൊണ്ട് ആയുധം വെപ്പിച്ചു ഭയം വളർത്തുവാനായി അവരിൽ പലരേയും തൂക്കിലേറ്റിയും പീരങ്കിയുടെ മുന്നിൽ നി

ത്തിയും സംഹരിച്ചു. സന്ദേഹത്തെ അടിസ്ഥാനമാക്കി
നിർദ്ദോഷികളായ ഭാരതീയഭടന്മാരെക്കൊണ്ടും ആയു
ധം വെപ്പിച്ചു. എത്രയോ വീരയോദ്ധാക്കളെ നിർദ്ദ
യം മർദ്ദിക്കുകയും വധിക്കുകയും ചെയ്തു. ഭാരതീയഭട
ന്മാരെ പീരങ്കിയുടെ മുമ്പിൽ നിർത്തി ഭസ്മമാക്കുക
എന്ന ബീഭത്സകൃത്യം അന്ന് സർവ്വസാധാരണമായിരു
ന്നു!! ഭടന്മാരെ തോണികളിൽ കയററി സിന്ധുനദി
യുടെ തീവ്രപ്രവാഹത്തിൽ ഒഴുക്കിവിട്ടിരുന്നു! നിരപ
രാധികളായ പല പ്രമുഖവ്യക്തികളേയും ബലപൂർവ്വകം
നാടുകടത്തുകയുണ്ടായി!!

* * * * *

"ഫിറോജ്പൂരി"ലെ ഇന്ത്യൻപട്ടാളം വിപ്ലവ
ത്തിലേർപ്പെടുകയും വിജയലാഭത്തിനു ശേഷം ദൽഹി
യിലേയ്ക്കു യാത്രയാവുകയും ചെയ്തു. ജാലന്ധർ, ഫി
ലൌർ എന്നിവിടങ്ങളിലെ ഭാരതീയഭടന്മാർ സ്വാത
ന്ത്ര്യസമരം സമാരംഭിച്ചു. വിജയികളായ അവർ ഏ
കോപിച്ച് "ലുധിയാന"യിലേയ്ക്കു പുറപ്പെട്ടു. അവർ
"സത്‌ലജ്" നദിയുടെ തീരത്തിലെത്തി. വെള്ളപ്പ
ട്ടാളവും സിക്കുകാരും നാഭാനരേശന്റെ സൈന്യവും
മറുകരയിൽ മാർഗ്ഗരോധംചെയ്യാൻ വന്നുചേർന്നു. ഒടു
വിൽ ഇരുസംഘക്കാരും തമ്മിൽ സമരം നടന്നു. വി
പ്ലവകാരികൾ വിജയശ്രീലാളിതരും ആനന്ദഭരിതരു
മായി 'ലുധിയാന'യിലെത്തി.

പഞ്ചാബിലെ ക്രാന്തികാരികളുടെ മഹത്വപൂർണ്ണമായ കേന്ദ്രമായിരുന്നു ലുധിയാന. തന്നിവാസികൾ ആഗതരെ സ്വാഗതംചെയ്തു നഗരത്തിൽ മുഴുവനും വിപ്ലവവഹ്നി ആളിക്കത്തി. ഒടുവിൽ ജാലന്ധർ, ഫിലൌർ, ലുധിയാന എന്നിവിടങ്ങളിലെ ഇന്ത്യൻ പട്ടാളക്കാർ പരസ്പരം ആശ്ലേഷിക്കുകയും സ്വാതന്ത്ര്യസമരത്തിൽ പങ്കുകൊള്ളുവാനായി വിജയഗീതം മുഴക്കി ദെൽഹിയിലേക്കു് യാത്രയാവുകയും ചെയ്തു!

* * * * *

## 7. സംക്ഷേപം:—

1857ൽ സമാരംഭിച്ച സ്വാതന്ത്ര്യസമരത്തിൻെറ—മഹാവിപ്ലവത്തിൻെറ—ഒരു ലഘുവിവരണം വായനക്കാർക്കു് ലഭ്യമായിരിക്കുമല്ലോ. ഭാരതത്തിൽ 1857ൽ നടന്നതു് നിസ്സാരമായ ഒരു ''ശിപ്പായിലഹള''യല്ല; പ്രത്യുത തങ്ങളുടെ ജന്മാവകാശമായ സ്വാതന്ത്ര്യം പുനഃസ്ഥാപിക്കുവാൻവേണ്ടി ഇന്ത്യൻജനതയും സേനയും ഏകോപിച്ചു നടത്തിയ വീരോചിതവും വിപുലവുമായ ഒരു സുശക്തസമരമായിരുന്നു—സശസ്ത്രവിപ്ലവമായിരുന്നു—!!

മദ്രാസ്സൈന്യവും ഭാരതീയഭടന്മാരൊഴികെ ബാക്കിയുള്ള ബോംബേസൈന്യവും ഭാഗഭാക്കുകളായില്ലെങ്കിലും വിപുലമായ ബങ്കാൾസൈന്യംവിപ്ലവത്തിൽ പ്രധാനപങ്കു വഹിക്കുകയുണ്ടായി. ദെൽഹി, മീറത്തു്,

രോഹിൽഖണ്ഡം, ആഗ്ര, ബനാറസ്, അല്ലഹബാദ്, പട്ടന, ഛോട്ടാനാഗ്പൂർ, അജ്മേർ എന്നിവിടങ്ങളിൽ "മാർഷൽലാ" (Martial Law: പട്ടാളനിയമം) നടപ്പാക്കി. പഞ്ചാബിലും അവധത്തിലും പട്ടാളഭരണം പ്രഖ്യാപിച്ചപോലെയാണ് ഭരണാധികാരികൾ പ്രവർത്തിച്ചതു്. ദൽഹിയും, അവധവും, രോഹിൽഖണ്ഡവും ബുന്ദേൽഖണ്ഡവും വിദേശാധിപത്യത്തിൽനിന്നു് അതിവേഗം മുക്തിനേടി. വിപ്ലവം തുടങ്ങിയ ഉടനെ ഇററലിയിൽനിന്നു് ഇന്ത്യയിലേക്കു് കതിച്ചെത്തിയ "സർ റിച്ചാർഡ് ടെമ്പിൾ" (Sir Richard Temple) പഞ്ചാബിലേക്കുള്ള മാർഗ്ഗങ്ങളെല്ലാം അടഞ്ഞു കണ്ടു!! പേർസ്യയിൽനിന്നു മടങ്ങിയെത്തിയ "ജനറൽ ഹേവലോക്കി"ന്നു് കരവഴിയായി ദൽഹിയിലേക്കു് ചെല്ലുവാൻ സാദ്ധ്യമായില്ല; കടൽവഴിയായി കല്ക്കത്തക്കു് തിരിക്കേണ്ടിവന്നു!! കല്ക്കത്തയിലെ കമ്പനിഗവർമ്മെണ്ടിന്നു് അവരുടെ സൈന്യാധിപന്മാരിൽനിന്നു് ഒരു സന്ദേശവും കുറച്ചുകാലത്തോളം ലഭിക്കുകയുണ്ടായില്ല; ലാഹോർ, ബോംബെ മുതലായ സ്ഥലങ്ങളിലൂടെ വളഞ്ഞുതിരിഞ്ഞാണ് യുദ്ധവൃത്താന്തങ്ങൾ കല്ക്കത്തയിലെത്തിയിരുന്നതു്!!

മിക്കസ്ഥലങ്ങളിലും വിപ്ലവത്തിൽ പട്ടാളക്കാരോടൊപ്പം (ശിപ്പായികളോടൊപ്പം) ജനതയും കൂട്ടംകൂട്ടമായി പങ്കുകൊണ്ടു. നാട്ടുകാരും പട്ടാളവും ഒരേ സമയത്തു് ബ്രിട്ടീഷ് ഭരണത്തെ എതിർത്തുപോരാടി.

ഒരുതുള്ളി ഇന്ത്യൻരക്തമെങ്കിലും ചിന്താതെയാണ് രോഹിൽഖണ്ഡത്തിലെ പട്ടാളക്കാരും പോലീസ്സുകാരും പൌരന്മാരും ഏകോപിച്ച് ഒരു ദിവസംകൊണ്ട് ഇംഗ്ലീഷുകാരെ 'നാടുകടത്തി'യതു്! അവധത്തിൽ സൈന്യമാണ് മുന്നിട്ടുനിന്ന് പ്രവർത്തിച്ചതു്. അവധത്തിലെ ബ്രിട്ടീഷുഭരണം പത്തുദിവസംകൊണ്ട് അവസാനിച്ചു. അവധത്തിൽ അല്പദിവസങ്ങൾക്കുള്ളിൽ പട്ടാളക്കാർക്ക പുറമെ ലക്ഷക്കണക്കിൽ ജനങ്ങൾ സ്വാതന്ത്ര്യഭടന്മാരായിച്ചേർന്ന് പോരാടി. മിക്ക ഗ്രാമങ്ങളും കോട്ടകളായി രൂപാന്തരപ്പെട്ടു. ഗ്രാമീണരാകട്ടെ സൈനികരേക്കാൾ ശക്തിയോടും സമർത്ഥതയോടുംകൂടി സമരംചെയ്തു!!

ദൽഹി (ദില്ലി) കരസ്ഥമായതോടുകൂടി ക്രാന്തികാരികളുടെ അന്തസ്സ് വർദ്ധിച്ചു. അവർക്ക് ഒരു ഉത്തമ നേതാവും (ചക്രവർത്തി) പതാകയും മഹല്ലക്ഷ്യവും കൈവന്നു. ലഹള മഹാവിപ്ലവമായി രൂപാന്തരപ്പെട്ടു. മാത്രമല്ല ദില്ലിയിലെ ശസ്ത്രഭണ്ഡാരം (ആയുധപ്പുര) കരഗതമായതിനാൽ അവരുടെ ആയുധശക്തിയും അധികമായി!!

ജനത വെള്ളക്കാരെ വെറുപ്പോടുകൂടിയാണ് വീക്ഷിച്ചിരുന്നതു്! അവധത്തിൽ ക്രാന്തികാരികൾ ഭക്ഷണസാമഗ്രികളില്ലാതെ മുന്നേറിയിരുന്നു. അവർക്ക് ആവശ്യമായ ആഹാരം ജനങ്ങളിൽനിന്ന് ലഭിച്ചിരുന്നു. മിക്ക സ്ഥലങ്ങളിലും പട്ടാളക്കാർക്ക് പുറമെ പോ

ലീസ്സുകാരും മററു് ഇന്ത്യൻ ഉദ്യോഗസ്ഥന്മാരും വിപ്ലവത്തിൽ സംബന്ധിക്കയുണ്ടായി.

ബ്രിട്ടീഷുകാരോടു ബന്ധം പുലർത്തിയ ധനിക വർഗ്ഗം സംശയഗ്രസ്തരായിത്തീർന്നു! ആംഗലശക്തി അസ്തംഗമിക്കുമെന്നു് അവർ ഭയന്നു. വെള്ളക്കാർക്കു് ബലക്ഷയം നേരിടാതിരുന്ന പഞ്ചാബിൽനിന്നുപോലും അവർക്കു് ആവശ്യമായ കടം ലഭിക്കയുണ്ടായില്ല. വിപ്ലവംകാരണം കമ്പനിഗവർമ്മേണ്ടിന്റെ വരുമാനത്തിൽ 15,000,00 കോടി പവൻ കുറയുകയുണ്ടായി. സ്വാതന്ത്ര്യസമരത്തെ അടിച്ചമർത്തുവാൻ കോടിക്കണക്കിൽ പവൻ ചെലവഴിക്കേണ്ടിവന്നു. തന്മൂലം ഇന്ത്യയുടെ പൊതുക്കടം പൂർവ്വാധികം പെരുകി. വ്യാപാരത്തിനും വമ്പിച്ച ഉടവുതട്ടി!!

വിപ്ലവത്തിന്റെ പ്രഥമവർഷത്തിൽതന്നെ 80,000 ഭാരതീയഭടന്മാരും 10,000 സായുധരായ സാധാരണ ജനങ്ങളും ബ്രിട്ടീഷുകാരോടു് സമരംചെയ്തു് വീരസ്വർഗ്ഗം പ്രാപിച്ചു. വെള്ളക്കാരുടെ ‘‘മരണചക്ര’’ത്തിനു് —പകവീട്ടലിനു്—പാത്രമായി മരണമണഞ്ഞവരുടെ സംഖ്യ ‘‘ഭയപ്രദ’’മാകുമാറു് അത്രയും വമ്പിച്ചതായിരുന്നു!!

ഇററലിയോളം വിസ്തീർണ്ണമുള്ള ഭൂഭാഗം ക്രാന്തികാരികളുടെ അധീനതയിൽ വന്നുചേർന്നു. 100,000 ചതുരശ്രനാഴിക വിസ്താരമുള്ള ഭൂമിയും 88,000,000 ജനങ്ങളും അവരുടെ കീഴിൽ ഉൾപ്പെടുകയുണ്ടായി!

* * * * *

ഇത്രയും വ്യാപ്തവും സശക്തവുമായ സശസ്ത്രവിപ്ലവത്തെ വെറും ''ശിപ്പായിലഹള''യായി ചിത്രീകരിച്ചവരുടെ ഉദ്ദേശ്യശുദ്ധി ചോദ്യം ചെയ്യത്തക്കതാണ്.

* * * * *





# 11. അപജയകാരണങ്ങൾ

വിദേശികളുടെ അധീനതയിൽനിന്ന് മാതൃഭൂമിയെ വിമുക്തയാക്കുവാൻവേണ്ടി 1857ൽ സമാരംഭിച്ച സമരം സ്വാർത്ഥബുദ്ധികളായ ദേശദ്രോഹികളുടെ നീചകൃത്യങ്ങൾകാരണം വിഫലമായി. ആംഗലാധികാരം ഭാരതഭൂമിയിൽ ബലപ്പെട്ടു. തൊണ്ണൂറുവർഷങ്ങൾ കൂടി ഭാരതവാസികൾ അടിമത്തമാകുന്ന തിക്തഫലം ഭുജിക്കുവാൻ നിർബ്ബദ്ധരായി!!

1857ലെ മഹാവിപ്ലവം അപജയത്തിൽ കലാശിച്ചതിന്റെ കാരണങ്ങൾകൂടി ആരായുന്നത് അവസരോചിതമായിരിക്കും. അതിപ്രധാനങ്ങളായ ചില കാരണങ്ങൾ താഴെ വിവരിക്കാം.

1. ആദ്യനിശ്ചയത്തിനനുസരിച്ച് 1857 മെയ് 31-ാംനു- ഒരേസമയത്ത് സർവ്വത്ര സ്വാതന്ത്ര്യസമരം സമാരംഭിച്ചിരുന്നുവെങ്കിൽ ആംഗലേയർക്ക് ഇന്ത്യയെ വീണ്ടും കരഗതമാക്കുവാൻ കഴിയുമായിരുന്നില്ല. പക്ഷെ ഭാഗ്യഹീനത ഹേതുവായി ''മീറത്തി''ലും മററും നിശ്ചിതസമയത്തിനു മുമ്പുതന്നെ വിപ്ലവാനലൻ പടർന്നുപിടിച്ചു.

2. ഇന്ത്യയിലെ "സിക്ക"കാരും "ഗുർക്ക"രും (ശിഖരും ഗോരഖരും) ദേശദ്രോഹികളും ശത്രുസഹായികളുമായി വർത്തിച്ചതാണ് അപജയത്തിന്റെ മറെറാരു മുഖ്യകാരണം. പഞ്ചാബികളായ ''സിക്ക''കാരുടെ

സാഹായ്യത്താൽ ഡൽഹിയും നേപ്പാളികളായ ''ഗൂർക്ക''രുടെ വഞ്ചനകാരണം അവധവും ആംഗലേയർക്ക് പുനർല്ലഭിച്ചു. കമ്പനിക്കാർ വിജയശ്രീലാളിതരാകുവാൻ വേണ്ടി ഭാരതീയയോദ്ധാക്കളാണ്—സിക്കുകാരും ഗൂർക്കരുമാണ്—വെള്ളക്കാരോടൊരുമിച്ച് മുന്നണിയിൽ നിന്ന് ഏററവുമധികം പോരാടിയത്. അവരുടെ സാഹായ്യവും സഹകരണവുമുണ്ടായിരുന്നെങ്കിൽ ആംഗലേയവാഴ്ച 1857ൽ തന്നെ അവസാനിക്കുമായിരുന്നു. പട്യാല, നാഭാ, ഝീന്ദ് മുതലായ നാട്ടുരാജ്യങ്ങളിലെ നരേശന്മാർ, വിപ്ലവം വിപുലവും പ്രബലവുമാവുകയും വെള്ളക്കാർ വിഹ്വലരും വിനാശോന്മുഖരുമാവുകയും ചെയ്ത വേളയിൽ, ക്രാന്തികാരികളെ നയിക്കുന്നതിനു പകരം, കമ്പനിക്കാരെ സർവ്വഥാ സഹായിച്ചു. അവർ ''നിഷ്പക്ഷത'' പാലിച്ചിരുന്നാലും സ്വാതന്ത്ര്യസമരം സഫലമാകുമായിരുന്നു.

8. രാഷ്ട്രത്തിന്റെ നാനാഭാഗങ്ങളിൽനിന്നും സ്വാതന്ത്ര്യസമരത്തിന്ന് ഘടകങ്ങളായി വന്നുചേർന്ന വിവിധസേനകളെ ''ഒരു ചരടിലിണക്കിക്കോർത്തു'' അനുശാസനവിധേയങ്ങളാക്കുവാനും അനായാസം നയിക്കുവാനും കഴിവുള്ള സുയോഗ്യനേതാവിന്റെ അഭാവം ഡൽഹിയുടേയും ലക്നൌവിന്റെയും പതനത്തിന്ന് പ്രധാനകാരണമായിത്തീർന്നു. കുലീനകുലജാതനും യുദ്ധകലാകോവിദനുമായ ഒരു അനിഷേധ്യനേതാവിന്റെ അനുപസ്ഥിതികാരണം വിപുലസേനാമദ്ധ്യേ

അവ്യവസ്ഥയും ആജ്ഞാലംഘനവും കക്ഷിവഴക്കം കലഹവും കടന്നുകൂടുകയുണ്ടായി.

4. ഗ്വാളിയോർ, ഇന്ദോർ, രജപുത്താനാ എന്നിവിടങ്ങളിലെ രാജാക്കന്മാർ, വിജയത്തെപ്പററി സംശയിക്കുകയാൽ, സ്വാതന്ത്ര്യസമരത്തിൽ സമ്മിലിതരായില്ല. ഗ്വാളിയോർ മഹാരാജാവായിരുന്ന ജയാജിറാവുവോ, മറെറതെങ്കിലും പ്രസിദ്ധരാജപുത്രരാജാവോ സേനാസമേതം ദൽഹിയിൽചെന്നു് സമരനേതൃത്വം ഏറെറടുത്തിരുന്നുവെങ്കിൽ, 1942ൽ മഹാത്മാഗാന്ധിക്കു് ഇംഗ്ലീഷുകാരോടു് "ഇന്ത്യവിടുവിൻ" (Quit India) എന്നു പറയേണ്ടിവരുമായിരുന്നില്ല. ബഹാദൂർശാഹ് ചക്രവർത്തി ഈ നരേശന്മാരെ വിപ്ലവത്തിലേക്കു് ആനയിക്കുവാൻ ഭഗീരഥപ്രയത്നം ചെയ്കയുണ്ടായി. തന്റെ ചക്രവർത്തിപദവും അവകാശങ്ങളും ത്യജിക്കുവാൻ പോലും തയ്യാറായി. പക്ഷെ ആ പരിശ്രമം നിഷ്ഫലമായി!

വിപ്ലവം—പ്രത്യേകിച്ചു് അകാലവിപ്ലവം—വിജയിക്കണമെങ്കിൽ അതു സർവ്വവ്യാപകമാവണം; ഒരേ സമയത്തു് സർവ്വത്ര സമാരംഭിക്കണം. 1857-ലെ വിപ്ലവം വിപുലമായ തോതിൽ പടർന്നുപിടിക്കാതിരിക്കുവാനും ബ്രിട്ടീഷുകാർ മുൻകരുതലെടുത്തു. "ഗ്വാളിയോർ മഹാരാജാവു് വിപ്ലവത്തിൽ ഭാഗഭാക്കായാൽ എനിക്കു നാളെത്തന്നെ നാട്ടിലേക്കു് കെട്ടുകെട്ടേണ്ടിവരും" എന്നു് കാനിങ്ങ്പ്രഭു പറകയുണ്ടായി. ഹൈ

ദരാബാദ്, ഗ്വാളിയോർ മുതലായ നാട്ടുരാജ്യങ്ങളിലെ പ്രധാനമന്ത്രിമാരെ കമ്പനിഗവര്‍മ്മെണ്ടാണ് തിരഞ്ഞെടുത്തിരുന്നതു്. ബ്രിട്ടീഷ് ഭക്തരായ അവർ രാജാക്കന്മാരെ തെററിദ്ധരിപ്പിച്ചു. മാത്രമല്ല കാനിങ്ങ്പ്രഭു നാട്ടുരാജാക്കന്മാരോടും രഹസ്യമായ ചില വാഗ്ദാനങ്ങളും ചെയ്യുകയുണ്ടായി.

ഭാരതമാതാവിൻെറ സൌഭാഗ്യചിഹ്നമായ "താലി"യാണ് ഡില്ലി (ദൽഹി). അതു നഷ്ടപ്പെട്ടതോടുകൂടി "അമംഗലലക്ഷണങ്ങൾ" സർവ്വത്ര പ്രത്യക്ഷപ്പെട്ടു.

5. വിന്ധ്യാചലത്തിനു് വടക്കുഭാഗത്തു് വിപ്ലവം വിപുലമായതോതിൽ വളരുകയുണ്ടായി. പക്ഷെ തെക്കുഭാഗത്തു് പറയത്തക്ക സമരയത്നങ്ങളൊന്നും നടക്കുകയുണ്ടായില്ല. മദ്രാസ്, ബോംബെ, മഹാരാഷ്ട്രം മുതലായ ദക്ഷിണേന്ത്യാപ്രദേശങ്ങളിൽ, ഉത്തരഭാരതത്തിൽ സമാരംഭിച്ചസമയത്തു് അതുപോലെ വ്യാപ്തവും ശക്തവുമായ വിപ്ലവം തുടങ്ങിയിരുന്നുവെങ്കിൽ അവിടങ്ങളിൽനിന്നു് കമ്പനിപ്പട്ടാളങ്ങൾ വടക്കോട്ടു നീങ്ങുമായിരുന്നില്ല; ജനറൽ നീൽ, ജനറൽ ഹെവലോക്ക് മുതലായവർ ബനാറസ്, അല്ലഹബാദ്, കാൺപൂർ, ലഖ്നൌ മുതലായ മർമ്മസ്ഥാനങ്ങൾ വീണ്ടെടുക്കുമായിരുന്നില്ല.

6. 1857-നുമുമ്പുതന്നെ "ക്രിമിയൻ യുദ്ധ"വും "ചൈനാസമര"വും (Crimean War & Chinese War)

അവസാനിച്ചതിനാൽ ബ്രിട്ടീഷുകാർക്ക് അവരുടെ സൈനികശക്തി മുഴുവനും പ്രയോഗിച്ച് ഇന്ത്യൻ വിപ്ലവത്തെ വിഫലമാക്കുവാൻ സൌകര്യം ലഭിച്ചു. വിപ്ലവത്തിനു് അല്പം മുമ്പ് ഇംഗ്ലീഷുകാർ പേർസ്യയെ തോല്പിക്കുകയും അഫ്ഘാൻകാരുമായി സന്ധിയിലേർപ്പെടുകയും ചെയ്തിരുന്നു. തന്നിമിത്തം ബോലൻ, കൈബർ മുതലായ ചുരങ്ങൾവഴിയായി പ്രതികൂലശക്തികൾ വന്നുചേരുമെന്ന ആശങ്കയ്ക്കും വഴിയില്ലാതായി.

7. വടക്കുപടിഞ്ഞാറൻ ചുരങ്ങൾ മാത്രമല്ല ജലമാർഗ്ഗങ്ങളും കമ്പനിക്കാരുടെ അധികാരപരിധിയിൽ ഉൾപ്പെട്ടിരുന്നു. പഞ്ചാബും തുറമുഖപട്ടണങ്ങളും സുരക്ഷിതങ്ങളായാൽ വിപ്ലവത്തെ വിഫലമാക്കാമെന്നു് ഇംഗ്ലീഷുകാർ മനസ്സിലാക്കി. പഞ്ചാബ് നഷ്ടപ്പെടാതിരുന്നാൽ ഇന്ത്യയെ വീണ്ടും ആക്രമിച്ച് കരസ്ഥമാക്കാമെന്നു് അവർ ദീർഘദർശനം ചെയ്തു. കടൽ അവരുടെ നിയന്ത്രണത്തിലായിരുന്നതിനാൽ ബ്രിട്ടീഷ് പട്ടാളത്തേയും മററും ഇന്ത്യയിൽ ഇറക്കിവിടുവാൻ അവർക്കു സൌകര്യംലഭിച്ചു. ബ്രിട്ടീഷ് സൈന്യത്തിന്റെ പകുതിഭാഗവും (1,12,000 പട്ടാളക്കാർ) ഇന്ത്യയിൽ വന്നുചേർന്നു. ഇന്ത്യയിൽനിന്നു് 3,10,000 ആളുകളെ സൈന്യത്തിലേക്കു് എടുക്കുകയും ചെയ്തു. ബ്രിട്ടീഷ് സൈന്യത്തിനു് പരിഷ്കൃതായുധങ്ങളും (Enfield Rifle) മുതലായവ ധാരാളമുണ്ടായിരുന്നു. കമ്പിത്തപ്പാൽ മുതലായ നവീന കണ്ടുപിടുത്തങ്ങളും അവർക്കു് ഉപകാരമായിത്തീർന്നു. വിപ്ലവകാരികൾക്ക് ഇത്തരം ആനുകൂല്യങ്ങളുണ്ടായിരുന്നില്ല.



8. വില്യം ബെണ്ടിക്ക് പ്രഭു (Lord William Bentick) ബങ്കാളിൽ നടപ്പാക്കിയ പുതിയ ഭൂവ്യവസ്ഥയ്ക്ക് (Permanent Settlement) പല ന്യൂനതകൾ ഉണ്ടായിരുന്നു. തന്മൂലം കമ്പനിക്കാൎക്ക് നികുതിനഷ്ടം പോലും നേരിട്ടു. പക്ഷെ ആംഗലേയരെ ആശ്രയിച്ചുനിന്ന കുറെ ജന്മികളുടെ സൃഷ്ടിയ്ക്ക് അതു് കാരണമായിത്തീൎന്നു; അവരുടെ നന്മയ്ക്കും നിലനില്പിന്നും ബ്രിട്ടീഷുകാരുടെ ഭരണം അനിവാൎയ്യമായിരുന്നു. തന്നിമിത്തം കൎഷകജനതയുടെ മേൽ ആധിപത്യമുണ്ടായിരുന്ന ആ പുതിയ ജന്മിവൎഗ്ഗം സ്വാൎത്ഥസിദ്ധിയ്ക്കുവേണ്ടി കമ്പനിക്കാരെ സൎവ്വാത്മനാ സഹായിച്ചു. ക്രാന്തികാരികളാകട്ടെ കൃഷകവൎഗ്ഗത്തെ ഉണൎത്തുവാനോ അവരെ സ്വാതന്ത്ര്യസമരത്തിന്നു് അണിനിരത്തുവാനോ സന്നദ്ധരായതുമില്ല.

9. 1857-ലെ വിപ്ലവത്തിന്നു് "ഫ്യൂഡൽ (Feudal) ഛായ"യുണ്ടായിരുന്നു. പ്രഭുക്കന്മാരുടേയും ജന്മികളുടേയും അവകാശാധികാരങ്ങൾ സുരക്ഷിതങ്ങളാക്കുവാനുതകുന്ന സമരമാണു് അന്നു് നടന്നതു്. വിപ്ലവനായകന്മാർ വിളംബരങ്ങൾവഴിയായി ജന്മികൾ, വ്യാപാരികൾ, ഗവൎമ്മെണ്ടു് ഉദ്യോഗസ്ഥന്മാർ, ശില്പികൾ, പുരോഹിതന്മാർ മുതലായവരോടു് പല വാഗ്ദാനങ്ങളും ചെയ്തിരുന്നു. എന്നാൽ കൎഷകന്മാരെ ആകൎഷിയ്ക്കുവാൻ അവർ ഒരുങ്ങിയില്ല. രാഷ്ട്രത്തിന്റെ നട്ടെല്ലായ കൃഷകവൎഗ്ഗത്തെ അവർ വിസ്മരിച്ചു. അധഃ

കൃതരെയും അവർ അവഗണിച്ചു. എന്നാലും അവധത്തിലും രോഹിൽഖണ്ഡത്തിലും മററും സാധാരണജനതയുടെ സഹായസഹകരണങ്ങൾ ലഭിക്കുകയുണ്ടായി. കാരണം അവിടങ്ങളിലെ ഇന്ത്യൻപട്ടാളക്കാർ അധികവും കർഷകകുടുംബങ്ങളുമായി ബന്ധപ്പെട്ടവരായിരുന്നു.

10. ബോംബെ, മദ്രാസ് എന്നിവിടങ്ങളിലെ ഇന്ത്യൻപട്ടാളക്കാർ വിപ്ലവവിഷയത്തിൽ ശ്രദ്ധാലുക്കളായിരുന്നില്ല. അവരിൽ ഭൂരിപക്ഷം അധഃകൃതവർഗ്ഗത്തിൽപെട്ടവരായിരുന്നു. ബംഗാൾ സൈന്യത്തിൽ (ഉത്തരേന്ത്യൻ സേനയിൽ) അധികംപേരും സവർണ്ണരായ ബ്രാഹ്മണർ, രാജപുത്രന്മാർ മുതലായവരായിരുന്നു. മിക്ക ജന്മികളും അതേ വർഗ്ഗത്തിൽപെട്ടവരായിരുന്നു. ഈ അന്തരവും കാരണമായി ഉന്നതവംശജന്മാരെ പട്ടാളത്തിൽ ചേർക്കുന്നതിനു പകരം അധഃകൃതരെ ചേർക്കുന്നതായിരിക്കും ഉചിതമെന്നു് ആംഗലമേധാവികൾ തീരുമാനിക്കാനിടവന്നു.

ചുരുക്കത്തിൽ, വിപ്ലവനേതാക്കന്മാർ കർഷകരെയും അധഃകൃതരെയും തങ്ങളുടെ കൊടിക്കീഴിൽ യഥോചിതം അണിനിരത്താതിരുന്നതു് അവരുടെ അപജയത്തിനു് ഒരു പ്രധാനകാരണമായിത്തീർന്നു. സാമന്തയുഗത്തിൽ അങ്ങനെയല്ലാതെ സംഭവിക്കാനിടയില്ലല്ലോ.

# 12. അനന്തരഫലങ്ങൾ

1860–നുള്ളിൽ "ആദ്യത്തെ സ്വാതന്ത്ര്യസമരം" അടിച്ചമർത്തപ്പെട്ടു! വിപ്ലവവഹ്നി നിശ്ശേഷം ആറിത്തണുത്തു!! വെള്ളക്കാരും ഇന്ത്യക്കാരും തമ്മിലുള്ള ബന്ധം ശിഥിലമായി. വിജയഗർവ്വികളായ ആംഗലേയർ ഭാരതീയരെ നികൃഷ്ടരെന്നു് കരുതുവാനും വെറുക്കുവാനും തുടങ്ങി. "തൂക്കി"നേക്കാൾ തീവ്രവും ക്രൂരവുമായ "തോക്കി"ന്നു് നാട്ടാർ പാത്രങ്ങളായിത്തീർന്നു!! അതെ, ഏററവും ജുഗുപ്സയോടുകൂടിയാണു് ഇംഗ്ലീഷുകാർ ഇന്ത്യക്കാരെ വീക്ഷിച്ചതു്!!

വിപ്ലവം അപജയത്തിൽ കലാശിച്ചതോടുകൂടി ഹിന്ദുക്കളുടേയും മുസൽമാന്മാരുടേയും ഇടയിൽ പരസ്പരം ചില തെററിദ്ധാരണകൾ വളർന്നുതുടങ്ങി. പ്രഥമസ്വാതന്ത്ര്യസമരത്തിൽ ഹിന്ദുക്കളും മുസൽമാന്മാരും ഒരുപോലെ പങ്കുകൊള്ളുകയുണ്ടായി. പക്ഷെ ഹിന്ദുക്കളെക്കാൾ മുസൽമാന്മാരാണു് ബ്രിട്ടീഷുകാരോടു കൂടുതൽ വിരോധം പുലർത്തിയതു്. വെള്ളക്കാർ ഹിന്ദുക്കളെക്കാൾ അധികം ഭയപ്പെട്ടിരുന്നതു് മുസ്ലീംസമുദായത്തെയായിരുന്നു. തന്നിമിത്തം ക്രൂരമായ ബ്രിട്ടീഷ് മർദ്ദനത്തിന്നു് അധികം പാത്രമായിത്തീർന്നതു് മുസൽമാന്മാരായിരുന്നു. ഇരുപതിനാലു മുഗൾരാജകുമാരന്മാരെ ഒരേദിവസം ദൽഹിയിൽവെച്ചു് തൂക്കിക്കൊന്നു! മുസൽമാന്മാരുടെ സ്വത്തുക്കൾ കൂടുതൽ പിടിച്ചടക്കി.

ആംഗലേയർ ദൽഹിയെ വീണ്ടെടുത്തതിനു ശേഷം ഹിന്ദുക്കളെ അങ്ങോട്ടു് മടങ്ങിച്ചെല്ലുവാൻ അനുവദിച്ചു. പക്ഷെ 1859വരെ മുസൽമാന്മാൎക്കു് പുനഃപ്രവേശനം ലഭിയ്ക്കുയുണ്ടായില്ല!!

വെള്ളക്കാരുടെ തീവ്രകോപത്തിനു് അധികം ഭാജനമായതു് മുസ്ലീംജനതയാണു്. വിപ്ലവത്തിൽ വലിയ പങ്കുവഹിയ്ക്കുകയും കഷ്ടനഷ്ടങ്ങൾ സഹിയ്ക്കുകയും ചെയ്ത മുസൽമാന്മാർ അത്രവേഗമൊന്നും പരാജയം സ്വീകരിയ്ക്കുകയോ ഇംഗ്ലീഷുകാരോടു് ഇണങ്ങുകയോ ചെയ്തില്ല. ചിലദിക്കിൽ അവരുടെ എതിൎപ്പു് വീണ്ടും നിലനിന്നു. അവർ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു് പ്രതികൂലികളായി വൎത്തിച്ചു. ഹിന്ദുക്കളാകട്ടെ പാശ്ചാത്യചിന്താഗതികളും നവീനവിദ്യാഭ്യാസവുമായി കൂടുതൽ ഇണങ്ങിത്തുടങ്ങുകയും തദ്വാരാ ഗവർമ്മെണ്ടു് ഉദ്യോഗങ്ങളിലും അധികാരസ്ഥാനങ്ങളിലും അതിവേഗം കടന്നുകൂടുകയും ചെയ്തു. മുസൽമാന്മാരാവട്ടെ പുതിയ സിദ്ധാന്തങ്ങളിൽനിന്നും പരിവർത്തനങ്ങളിൽനിന്നു അകന്നു് ജീവിയ്ക്കുകയാണുണ്ടായതു്. അവർ പഴയ വിശ്വാസങ്ങളേയും മാമൂലുകളേയും മുറുകെപ്പിടിച്ചു. വിപ്ലവത്തിനു മുമ്പുണ്ടായിരുന്ന അവരുടെ സാംസ്കാരികോത്ഥാനത്തിനു് തദനന്തരം വമ്പിച്ച കോട്ടംതട്ടി. അങ്ങനെ, നിർഭാഗ്യവശാൽ, വിപ്ലവാനന്തരം ഹിന്ദുക്കളുടേയും മുസൽമാന്മാരുടേയും ഇടയിൽ ഒരുതരം വിടവു് ഏർപ്പെടുകയും ക്രമേണ ആ അകൽച്ച, തദ്വശാ

ലികളായ ഇംഗ്ലീഷുകാരുടെ "ഭിന്നിപ്പിച്ചുഭരിക്കുക" എന്ന നയത്താൽ, വഷളിക്കുകയും ചെയ്തു!! ഭാരതത്തിന്റെ ഹൃദയത്തിൽ വളൎന്നുവന്ന അസുഖകരമായ ആ വ്രണം മഹാത്മാഗാന്ധിയുടെ സതതശുശ്രൂഷകൊണ്ടുപോലും ഉണങ്ങുകയുണ്ടായില്ല. അവസാനം അതു് "ശസ്ത്രക്രിയ"യിൽ — ഭാരതവിഭജനത്തിൽ — പൎയ്യവസാനിക്കുകയാണുണ്ടായതു്!!

*         *         *         *         *

ക്രിസ്ത്വബ്ദം 1600ൽ, എലിസബത്തു് രാജ്ഞിയുടെ കാലത്തു്, "ഈസ്റ്റ് ഇൻഡ്യാകമ്പനി" സംസ്ഥാപിതമായി. പിന്നീടു് ഇരുപതുവൎഷങ്ങൾ കഴിയുമ്പോൾ ഇംഗ്ലണ്ടിലെ "പാൎല്ലിമെണ്ടു്" പുതിയ "ചാൎട്ടർ ആക്ടു്" പാസ്സാക്കുകയും ഈസ്റ്റ് ഇൻഡ്യാകമ്പനിയുടെ അധികാരാവകാശങ്ങളെ സുദൃഢമാക്കുകയും ചെയ്തുപോന്നു. "കമ്പനി" പാൎല്ലിമെണ്ടിന്റെ വെറുമൊരു "ഏജൻറു്" മാത്രമായിരുന്നു.

കുപ്രസിദ്ധനായ ക്ലൈവിന്റെ കാലംവരെ കമ്പനിയുടെ കാൎയ്യപരിധിയിൽ വാണിജ്യം മാത്രമേ ഉൾപ്പെട്ടിരുന്നുള്ളു. ക്ലൈവാണു് രണവും അപഹരണവും സംഹരണവും ഭരണവും സമാരംഭിച്ചതു്. "വാറൻഹേസ്റ്റിങ്സ്" ആദ്യത്തെ ഗവൎണ്ണർ ജനറാളായി ഇന്ത്യയിൽ വന്നു. അക്കാലത്തു്, ഭാരതത്തിൽ കമ്പനിക്കാരുടെ കൈവശമുണ്ടായിരുന്ന പ്രദേശങ്ങളെ ബ്രിട്ടീഷ് രാജാവിന്റേയും പാൎല്ലിമെണ്ടിന്റേയും ഭരണത്തിൻ കീഴിൽ കൊണ്ടുവരുവാനുള്ള പരിശ്രമം നടക്കുകയു

ണ്ടായി. മുതലാളികളായ ''പ്രഭുസഭ''ക്കാരുടെ പ്രതികൂലതയാൽ ആ പ്രയത്നം പരാജയപ്പെട്ടു.

1784 മുതൽ 1858വരെ, ഇംഗ്ലണ്ടിലെ മന്ത്രിസഭയുടെ കീഴിൽ സ്ഥാപിതമായ ''ബോർഡ് ഓഫ് കൺട്രോൾ'' എന്നൊരു വിഭാഗത്തിന്റെ നിയന്ത്രണത്തിലാണ് ഭാരതത്തിന്റെ കമ്പനിഭരണം നടന്നുപോന്നതു്. വാസ്തവത്തിൽ കമ്പനിക്കാരുടെ അധീനത്തിലായിരുന്ന ഇന്ത്യൻപ്രദേശങ്ങളുടെ ഭരണത്തിന്റെ കടിഞ്ഞാൺ പിടിച്ചിരുന്നതു് ബ്രിട്ടീഷ് രാജാവും പാർല്ലിമെണ്ടുമായിരുന്നു.

1818ൽ ഇന്ത്യയുമായി കച്ചവടം ചെയ്യാനുള്ള അധികാരം ഈസ്റ്റ് ഇൻഡ്യാ കമ്പനിയുടെ കുത്തകയല്ലാതായിത്തീർന്നു. ഏതൊരു ഇംഗ്ലീഷുകമ്പനിക്കും ഭാരതവുമായി വ്യാപാരം നടത്തുവാനുള്ള അവകാശം ലഭിച്ചു. അതോടുകൂടി ഇന്ത്യയിലെ പുരാതനവ്യവസായങ്ങൾ നാശോന്മുഖമാവുകയും ദാരിദ്ര്യം വളർന്നുവരികയും ചെയ്തു.

1858ൽ ''ചാർട്ടർ ആക്ട്'' പുതുക്കിയപ്പോഴും ഇന്ത്യയിൽ കമ്പനിക്കാരുടെ അധികാരാതിർത്തി വിസ്തൃതമായിത്തീർന്നിരുന്നു. ഭാരതത്തിൽനിന്നു് യഥാശക്തി ധനം ചൂഷണംചെയ്തു് ഇംഗ്ലണ്ടിനെ സമ്പന്നമാക്കുക; ഇന്ത്യയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസവും ക്രിസ്തുമതവും പ്രചരിപ്പിക്കുക; തദ്വാരാ ഭാരതീയരുടെ രാഷ്ട്രീയബോധത്തെ ദുർബ്ബലമാക്കുക; അങ്ങനെ ഭാരതീയരെ

ആംഗലജാതിയുടെ അടിമകളാക്കി അടക്കിനിൎത്തുക— ഇതെല്ലാമായിരുന്നു ‘കമ്പനിക്കാരു’ടെ മഹോദ്യമങ്ങൾ.

ഇന്ത്യയിൽ വ്യാപാരവും ഭരണവും ചൂഷണവും കൊള്ളയടിയും നടത്തുവാനുള്ള പരമാവകാശം തങ്ങളുടെ ‘കുത്തക’യായിത്തീരണമെന്നു് ഈസ്റ്റ് ഇൻഡ്യാ കമ്പനിക്കാർ ആശിച്ചു. കമ്പനിയുടെ സമ്പൽസമൃദ്ധിയും സൌഭാഗ്യവും കണ്ടു് ലോഭം മുഴുത്ത മററു പല ആംഗലേയരും ഈ ‘‘അതിലാഭം’’ എല്ലാ ഇംഗ്ലീഷുകാൎക്കും ലഭിയ്ക്കുമാറാവണമെന്നു് ആഗ്രഹിച്ചു. ‘‘കമ്പനി’’യെ പിരിച്ചുവിടണമെന്നും ഇംഗ്ലീഷുകാൎക്കു് ചേൎന്ന ഇന്ത്യൻപ്രദേശങ്ങളെ ബ്രിട്ടീഷ് രാജാവും പാൎല്ലിമെണ്ടും നേരിട്ടു ഭരിയ്ക്കണമെന്നും പ്രതിയോഗികൾ പ്രക്ഷോഭണം തുടങ്ങി.

1857ലെ മഹാവിപ്ലവം പ്രക്ഷോഭണകാരികൾക്കു് പ്രോത്സാഹനമായിത്തീൎന്നു. 1858ൽതന്നെ പാൎല്ലിമെൻറ് ‘‘ഈസ്റ്റ് ഇൻഡ്യാകമ്പനി’’യെ പിരിച്ചുവിട്ടു് ബ്രിട്ടീഷ് ഇന്ത്യയുടെ ഭരണം സ്വയം ഏറെറടുത്തു.

വാസ്തവത്തിൽ ഈ ഭരണപരിവൎത്തനം ഭാരതീയൎക്കു് അത്രയൊന്നും ബാധകമായിരുന്നില്ല. ‘‘ഏജൻറു്’’ ഭരിച്ചാലും ‘‘മുതലാളി’’കാൎയ്യം നോക്കിയാലും ‘അധികാരാവകാശങ്ങൾ’ നഷ്ടപ്പെട്ടു് ‘അടിമ’കളായിത്തീൎന്ന ഇന്ത്യക്കാൎക്കു് ഒരുപോലെത്തന്നെയായിരുന്നു. ഈ ‘‘കൈമാററം’’കൊണ്ടു്, ഇന്ത്യയെ ‘‘ഉപനിവേശ’’മാക്കി (കോളനിയാക്കി) ഇവിടെ ‘തോട്ട’ങ്ങളും

‘കമ്പനി’കളും സ്ഥാപിച്ച് ഭാരതീയരെ ‘സേവിക്കുന്ന’ ആംഗലേയകച്ചവടക്കാരും മററു വെള്ളക്കാരുമായിരുന്നു നന്മയും മേന്മയും.

ഈ ‘പരിവത്തനം’, പരാധീനതയെ തുരത്തുവാനായി സായുധവിപ്ലവം നടത്തിയിരുന്ന ഭാരതവാസികളെ സംതൃപ്തരാക്കുമെന്ന് ആംഗലേയമേധാവികൾ വ്യാമോഹിച്ചു. അധികാരക്കൈമാററത്തെത്തുടന്ന് വിക്ടോറിയാമഹാറാണി ‘മധുരമായ’ ഭാഷയിൽ മനോമോഹകമായ ഒരു ‘‘വിളംബര’’വും പുറത്തിറക്കി. ഭാരതവാസികൾ ബ്രിട്ടീഷ് രാജാക്കന്മാരോടും അവരുടെ പ്രതിനിധികളോടും കൂറും അനുസരണവുമുള്ളവരായിരിക്കണം; അവരുടെ മതകാര്യങ്ങളിൽ ഇംഗ്ലീഷുകാർ കൈയിടുകയില്ല; ഇന്ത്യയിലെ നാട്ടുരാജാക്കന്മാരുമായി കമ്പനിക്കാർ ചെയ്ത സന്ധികളെല്ലാം സുരക്ഷിതമായിരിക്കും; വിപ്ലവത്തെ അടിച്ചമത്തുവാൻ ജനത സഹായിക്കണം; ഭാരതത്തിൽ ശാന്തി സംസ്ഥാപിതമായാൽ വ്യവസായത്തെ അഭിവൃദ്ധിപ്പെടുത്തും; സാധാരണക്കാരുടെ നന്മക്കുവേണ്ടി പല സൽക്കാര്യങ്ങളും ചെയ്യും; പ്രജകളുടെ ആനന്ദത്തിലും അഭിവൃദ്ധിയിലുമാണ് തന്റെ (രാജ്ഞിയുടെ) ബലം അവലംബിതമായിരിക്കുന്നതു്; അവരുടെ സന്തോഷത്തിലാണ് തന്റെ മംഗലം കുടികൊള്ളുന്നതു്; അവരുടെ (പ്രജകളുടെ) കൃതജ്ഞതയാണ് തന്റെ പാരിതോഷികം—റാണി തന്റെ വിളംബരത്തെ ഏവംവിധത്തിലുള്ള മധുരവാഗ്ദാനങ്ങളാൽ ‘ആകർഷക’മാക്കിയിരുന്നു.

ഈ ''രാജനൈതികകാപട്യ''ത്തെ—വശീകരണോദ്ഘോഷണത്തെ—ശുദ്ധഹൃദയരായ പല ഭാരതീയരും വേദവാക്യത്തെയെന്നപോലെ വിശ്വസിച്ചു! തങ്ങളുടെ രക്തത്തെ ചൂഷണംചെയ്തിരുന്ന ആംഗലേയരുടെ അധീനതയിൽ അവർ ''സ്വർഗ്ഗരാജ്യ''ത്തെ സ്വപ്നം കണ്ടു!!

* * * *

വിപ്ലവത്തിന്നും വിളംബരത്തിന്നും ശേഷം ഡൽഹൌസിയുടെ ''അപഹരണനീതി''യെ ആംഗലാധികൃതന്മാർ അനുസരിക്കാൻ ഒരുങ്ങിയില്ലെങ്കിലും നാട്ടുരാജാക്കന്മാരുടെ അധികാരാവകാശങ്ങളിൽ കയ്യിട്ടുവാനും അവരെ ദുർബ്ബലന്മാരും ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ഭക്തന്മാരുമാക്കി നിലനിർത്തുവാനും അനവരതം യത്നിച്ചു.

* * * *

ഭാരതഭൂമിയെ ബ്രിട്ടീഷുകാരുടെ ഒരു ''കോളനി''യാക്കിത്തീർക്കാൻ ഇംഗ്ലണ്ടിൽ ആദ്യമായി ആലോചനനടന്നപ്പോൾ പലരും അതിന്ന് എതിരായിരുന്നു. 1857-ലെ വിപ്ലവത്തിന്നുശേഷം ആംഗലഭരണാധികാരികൾ അതിന്ന് അനുകൂലികളായിത്തീർന്നു. ഇന്ത്യയിൽ ഇംഗ്ലീഷുകാർ കുടിയേറിപ്പാർക്കുന്നതും കൃഷി, വ്യവസായം, വാണിജ്യം എന്നിവയിൽ ഏർപ്പെടുന്നതും രത്നഗർഭയായ ഭാരതഭൂമിയെ ചൂഷണംചെയ്ത് ഇംഗ്ലണ്ടിനെ സമ്പൽസമൃദ്ധമാക്കാൻ മാത്രമല്ല, ബ്രിട്ടീഷ് സാമ്രാജ്യത്തെ സുദൃഢമാക്കുവാനും ഉപയുക്തമാണെന്ന്

ബുദ്ധിമാന്മാരായ അവർ മനസ്സിലാക്കി. ആസ്സാം, കുമായൂൺ മുതലായ പ്രദേശങ്ങളിൽ ചായത്തോട്ടങ്ങൾ വെച്ചുപിടിപ്പിക്കുവാനും മററും വെള്ളക്കാരെ, ഇന്ത്യൻ ഖജാനയിലെ പണം വാരിവിതച്ച്, പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്തു. ഇന്ത്യൻ തൊഴിലാളികളെ അവരുടെ "കൂലി"കളും അടിമകളുമാക്കുവാൻ അനുകൂലമായ നിയമങ്ങൾ നിർമ്മിച്ചു. ഖനികൾ, വ്യവസായശാലകൾ മുതലായവ സംസ്ഥാപിക്കുവാനും ബ്രിട്ടീഷ് ഇന്ത്യാ ഗവർമ്മെണ്ട്, ഇന്നാട്ടിലെ നികുതിദായകന്മാരുടെ ധനത്തെ ധ്വംസനംചെയ്ത്, വെള്ളക്കാരെ സഹായിച്ചു; അവരെ കുബേരന്മാരും ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ നെടുംതൂണുകളുമാക്കിത്തീർത്തു!

*    *    *    *

ഇന്ത്യയിൽ ക്രിസ്തുമതവും ഇംഗ്ലീഷ് വിദ്യാഭ്യാസവും പ്രചരിപ്പിച്ച് ഭാരതീയരുടെ രാഷ്ട്രീയഭാവനയെ ഭഗ്നമാക്കുവാനും, വിപ്ലവകാരികളെ വിശ്വാസവഞ്ചകന്മാരും വൈദേശികഭരണത്തിന്റെ വൈതാളികന്മാരുമാക്കി അധഃപതിപ്പിക്കുവാനും ആംഗലേയർ ആദ്യം മുതൽക്കേ ബദ്ധകങ്കണരായിരുന്നു.

വിപ്ലവാനന്തരം, ഭാരതഭൂമിയുടെ ഉല്പാദനശക്തിയെ ഉന്നതിപ്പെടുത്തുവാനായി, ബ്രിട്ടീഷ് ഗവർമ്മെണ്ട് "മഹനീയങ്ങ"ളായ ചില നടപടികൾ എടുത്തു. ഇന്ത്യയിൽ ധാരാളം റെയിൽപ്പാതകൾ ഇടുവിച്ചു; പരുത്തികൃഷിയെ അഭിവൃദ്ധിപ്പെടുത്തി; ഇന്നാട്ടിൽ ഇം

ഗ്ലീഷുകാരെ ഉയൎന്ന ഉദ്യോഗങ്ങളിൽ നിയമിച്ചു; യഥാൎത്ഥഭരണാധികാരത്തിൽനിന്നു് ഭാരതീയരെ അകററിനിൎത്തി; പ്രാചീന ''പഞ്ചായത്തു''കളെ ചവുട്ടിമെതിച്ചു് നിയമങ്ങളേയും കോടതികളേയും നിൎമ്മിച്ചു. വാസ്തവത്തിൽ ഇന്ത്യക്കാരുടെ ''നന്മ''ക്കുവേണ്ടി നടപ്പിൽവരുത്തിയ ഈ ''പരിഷ്കാരങ്ങൾ''കൊണ്ടു് നന്നതും സുഖികളായതു് ആംഗലേയരാണു് !!

വിപ്ലവത്തിനുശേഷം സൈനികസംഘടനയിലും സാരമായ പരിവൎത്തനങ്ങൾ സംഭവിച്ചു. പട്ടാളത്തിൽ ഇംഗ്ലീഷുകാരേയും ആംഗ്ലോ-ഇന്ത്യക്കാരേയും മാത്രമേ ചേൎക്കുവാൻപാടുള്ളു എന്ന അഭിപ്രായമുണ്ടായി. പക്ഷേ അതു് അപ്രായോഗികമാണെന്നു് അവർ അറിഞ്ഞു. എങ്കിലും പട്ടാളത്തിലെ ഉത്തരവാദപ്പെട്ട ഉയൎന്നപദങ്ങൾ ആംഗലേയൎക്കുമാത്രമായി നീക്കിവെച്ചു. പീരങ്കിപ്പടയിൽനിന്നു് ഇന്ത്യക്കാരെ ഒഴിച്ചുനിൎത്തി. ഖജാന, ശസ്ത്രഭണ്ഡാരം, കോട്ടകൾ മുതലായവ വെള്ളപ്പട്ടാളക്കാരുടെ മേൽനോട്ടത്തിലായിത്തീൎന്നു. വിപ്ലവകാലത്തു് വെള്ളക്കാരോടു് കൂറും ഭക്തിയും കാണിച്ച നാട്ടുരാജ്യപ്രജകളിൽനിന്നും അധഃകൃതന്മാരിൽനിന്നും സേനയിലെ ആളുകളെ എടുക്കണമെന്നു് തീരുമാനിച്ചു. ബ്രാഹ്മണർ, ക്ഷത്രിയർ മുതലായ ഉന്നതജാതികളെ അകററിനിൎത്തുവാനും നിശ്ചയിച്ചു. ഓരോ സേനാവിഭാഗത്തിലും വിഭിന്നമതാവലംബികളേയും വൎഗ്ഗങ്ങളേയും സംസ്ഥാനക്കാരേയും കൂട്ടിക്കലൎത്തി അവയി

ലെ ഐകതയെ ശിഥിലമാക്കുവാനും ആംഗലേയർ തുനിക്കയുണ്ടായി.

വിപ്ലവത്തെ അടക്കുവാൻവേണ്ടി ചെലവായ സംഖ്യമുഴുവനും ഇന്ത്യയിൽനിന്നു് വസൂലാക്കി. ഇംഗ്ലണ്ടിൽ സ്ഥിതിചെയ്തു് ആ രാജ്യത്തെ സുരക്ഷിതമാക്കിയിരുന്ന വെള്ളപ്പട്ടാളത്തിനുകൂടി ഇന്ത്യയിൽനിന്നു വേതനം കൊടുത്തിരുന്നു. വിപ്ലവാനന്തരം ആംഗലസേനയെ വിപുലപ്പെടുത്തി. തദ്വാരാ ഇംഗ്ലീഷുകാരുടെ സമ്പാദ്യം വർദ്ധിച്ചു. ഇന്ത്യയുടെ ചെലവു് അനുദിനം അധികരിച്ചു. ഇന്ത്യയുടെ ബന്ധനങ്ങൾ ബലപ്പെട്ടു !!

* * * *

വിപ്ലവത്തിൽനിന്നു് കഴിഞ്ഞുനിന്ന രാജാക്കന്മാരെയും വിപ്ലവത്തിൽ പങ്കെടുത്ത പ്രഭുക്കളെയും ജന്മികളെയും ഒരുപോലെ തങ്ങളുടെ 'ഛത്രഛായ'യിൽ മിത്രങ്ങളാക്കി നിലനിർത്തുവാൻ വിജയികളായ ബ്രിട്ടീഷുകാർ ബദ്ധശ്രദ്ധരായിത്തീർന്നു. തങ്ങളെ എതിർത്ത ജന്മികൾക്കും മറ്റും നഷ്ടപ്പെട്ട ഭൂവിഭാഗങ്ങൾ തിരിച്ചുകൊടുത്തു; അവർക്കു് പല ആനുകൂല്യങ്ങളും ചെയ്തുകൊടുത്തു; അവരുടെ അധികാരങ്ങളെ വിസ്തൃതങ്ങളാക്കി! അങ്ങനെ സാമന്തശക്തികളെ തന്ത്രശാലികളായ ആംഗലേയർ ആനുകൂല്യങ്ങളും പ്രലോഭനങ്ങളും നൽകി സ്വായത്തമാക്കി! ''ഫ്യൂഡൽശക്തി'' (പ്രഭുക്കന്മാരും ജന്മികളും മറ്റും) വിദേശികൾക്കു് വിരുദ്ധമായി വിപ്ലവം നടത്തി. അവസാനം പരാജിതരായ അവർ പൂ

വ്വാധികം ബലശാലികളായിത്തീൎന്നു !! ക്രാന്തിമൂലം ഇന്ത്യയിലെ സാമന്തശക്തിയുടെ പിടി ഒന്നുകൂടി മുറുക്കുകയാണുണ്ടായത്.

*   *   *   *   *

“വിരോധം വൎദ്ധിപ്പിച്ച് വാഴ്ച നടത്തുവിൻ” എന്ന സിദ്ധാന്തത്തെ റോമിലെ ഭരണാധികാരികൾ സ്വീകരിക്കുകയുണ്ടായി. ഭാരതത്തിൽ ബ്രിട്ടീഷ് സാമ്രാജ്യം സ്ഥാപിക്കുവാനും സംരക്ഷിക്കുവാനുംവേണ്ടി ആംഗലേയമേധാവികൾ അംഗീകരിച്ച സിദ്ധാന്തവും ഇതു തന്നെയായിരുന്നു, വിവിധമതാനുയായികളും ജാതികളും അധിവസിക്കുന്ന ഇന്ത്യയിൽ വൎഗ്ഗവിദ്വേഷത്തിന്റെ വിഷം കത്തിച്ചെലുത്തുവാൻ വിഷമമില്ലെന്ന് അവർ മനസ്സിലാക്കി. ഹിന്ദുക്കളേയും മുസൽമാന്മാരേയും ഇരുചേരികളിലായി അകററിനിൎത്തി പരസ്പരം മത്സരിപ്പിച്ച് സ്വശക്തിയെ സുദൃഢമാക്കുവാൻ അവർ സതതയത്നംചെയ്തു. “ഭിന്നിപ്പിച്ചുഭരിക്കുന്ന” കാൎയ്യത്തിൽ ബ്രിട്ടീഷ് ഭരണതന്ത്രജ്ഞന്മാർ ബദ്ധശ്രദ്ധരായിരുന്നു.

ഭിന്നമതാവലംബികളേയും ജാതികളേയും പരസ്പരം കലഹിപ്പിച്ച് ഭരണകൂടത്തെ ബലിഷ്ഠമാക്കുവാൻ മുതിൎന്ന ആംഗലഭരണാധികാരികൾ വിവിധ സംസ്ഥാനവാസികളെ അന്യോന്യം വിരോധികളാക്കിത്തീൎക്കുവാനുള്ള അടവുകളും പ്രയോഗിക്കുകയുണ്ടായി. “പ്രാദേശിക സ്വയംഭരണ”ത്തിന്റെ പളപളപ്പിൽ

പരസ്പരവിദ്വേഷത്തിന്റെ കാളിമയെ മറച്ചുവെക്കുവാൻ അവർ ദത്തചിത്തരായിരുന്നു !!

* * * * *

ഇന്ത്യ ഇംഗ്ലീഷിന്നു് കപ്പംകൊടുത്തിരുന്നില്ല എന്നാണു് പൊതുവിലുള്ളവിശ്വാസം. പക്ഷെ ''ഹോം ചാർജ്ജസ്'' എന്ന പേരിൽ ഇംഗ്ലണ്ടിലേക്കു് വർഷം പ്രതി അയച്ചിരുന്ന സംഖ്യ ഒരുതരം ''കപ്പ''മായിരുന്നു. 1834 മുതൽ 1851വരെ (17 കൊല്ലത്തിനുള്ളിൽ) ഏകദേശം ഏഴുപത്തഞ്ചുകോടി ഉറുപ്പിക ഈ കണക്കിൽ ഇംഗ്ലണ്ടിൽ ചെന്നുചേർന്നിട്ടുണ്ടു്. ഇതരമാർഗ്ഗങ്ങളും വഴിയായി അങ്ങോട്ടു്, തടവെന്യെ, അനസ്യൂതം ഒഴുകിയിരുന്ന 'ധനരാശി' ഈ ഗണനയിൽ ഉൾപ്പെടുന്നില്ല.

* * * * *

1857-ലെ മഹാവിപ്ലവം തൽക്കാലം വിജയിച്ചില്ല. ഇന്ത്യയുടെ അടിമത്തം ഒന്നുകൂടി ശക്തിപ്പെട്ടു. നിർദ്ദയമർദ്ദനങ്ങളും നാട്ടിലെ നടമാടി. നിയമങ്ങളുടെ ബന്ധനത്തിന്നു് നിത്യേന ബലംകൂടി. പരാജിതജനതയെ ''പക''തീരുമാറു് അടിച്ചൊതുക്കി !! ഭാരതീയരുടെ രാഷ്ട്രീയഭാവനയേയും ആത്മാഭിമാനത്തേയും തലപൊക്കുവാൻ അനുവദിച്ചില്ല. കുടിൽവ്യവസായങ്ങളെ അടിച്ചമർത്തി! ചൂഷണം മൂർദ്ധന്യദശയിലെത്തി. അന്യായകർമ്മങ്ങളും നിയമങ്ങളും നിയന്ത്രണമററു് നഗ്നതാണ്ഡവംനടത്തി ! ജനതാമദ്ധ്യത്തിൽ വർഗ്ഗവിദ്വേഷം

പരത്തി. "ഭിന്നിപ്പിച്ചു ഭരിക്കുക" എന്ന നയത്തെ അവലംബിച്ച് സാമ്രാജ്യത്തെ സുദൃഢമാക്കി!!

എങ്കിലും ഭാരതീയരുടെ ഹൃദയത്തിൽ കരിസ്സൂൽ ആളിക്കത്തിയ സ്വാതന്ത്ര്യവാഞ്ഛയെന്ന വഹ്നി നിശ്ശേഷം കെട്ടുകയുണ്ടായില്ല. ബ്രിട്ടീഷുകാർ സ്വാതന്ത്ര്യയത്നം 'ഭസ്മ'മായെന്ന് കരുതിയത് ഭ്രമംമാത്രമായിരുന്നു: ഒതുങ്ങിക്കിടന്നിരുന്ന ആ 'വിദ്യുതി'യുടെ അന്തരാളത്തിൽ 'ശാന്തി'ക്കുപകരം 'ക്രാന്തി'യാണ് നീറിക്കൊണ്ടിരുന്നത്. ഇരുപത്തെഴുവർഷങ്ങൾ കഴിഞ്ഞപ്പോൾ പ്രത്യക്ഷപ്പെട്ട അതിന്റെ ബഹിസ്ഫുരണമാണ് 1885-ൽ സ്ഥാപിതമായ "ഇന്ത്യൻ നേഷണൽ കോൺഗ്രസ്സ്."

ബ്രിട്ടീഷുകാരുടെ മൃഗീയമർദ്ദനങ്ങളേയും കിരാതനിയമങ്ങളേയും സധീരം സഹിച്ച്, ആത്മത്യാഗത്തെയും ആദർശശുദ്ധിയേയും ആധാരമാക്കി, കോൺഗ്രസ്സിന്റെ ത്രിവർണ്ണപതാകയുടെകീഴിൽ അണിനിരന്ന്, തിലകന്റേയും മഹാത്മജിയുടേയും ജവാഹർലാൽ നെഹറുവിന്റേയും സുഭാസ്ചന്ദ്രബോസിന്റേയും സുയോഗ്യനേതൃത്വത്തിൽ അടരാടി, അവസാനം 1947 ആഗസ്റ്റ് 15-ാംനു- ഭാരതം സ്വതന്ത്രമായി!! സ്വാതന്ത്ര്യം ജയിക്കട്ടെ !!!



